സീയോൻ സന്ദേശം 1953

# പരിശുദ്ധ പിതാവിൻെറ അനുഗ്രഹീത കൽപന.

77

നമ്പർ 533

സർവ്വശക്തനായി സാരംശ സംപൂർണ്ണനായിരിയ്ക്കുന്ന
അനാദ്യന്തനായ നിത്യൻെറ തിരുനാമത്തിൽ തനിയ്ക്കു സ്തുതി.
അന്തോഖ്യായിലെ ശ്ലൈഹീക സിംഹാസനാധിപതി

## ഇഗ്നാത്തിയോസ്സ് അപ്രേംപ്രഥമൻ പാത്രിയർക്കീസ്സ്

(മുദ്ര).

നമ്മുടെ വാത്സല്യ ഭാജനമായ കൊച്ചിഭദ്രാസന ഇടവകയുടെ മാർ സേവേറിയോസ്സ് മെത്രാപ്പോലീത്തായ്ക്കും ആ ഇടവകയിലെ വൈദീകസംഘത്തിനും സത്യവിശ്വാസികളായ നമ്മുടെ വാത്സല്യ മക്കൾക്കും അപ്പോസ്തോലിക വാഴ്വുകളും പൈതൃകാശിസ്സുകളും ഉണ്ടായിരിക്കട്ടെ.

ക്രിസ്തീയപഠനം വിശ്വാസികൾക്ക് അനപേക്ഷണീയമാകയാലും അവരുടെ-പ്രത്യേകാൽ യുവജനങ്ങളുടെ- ഹൃദയങ്ങളിൽ സത്യവിശ്വാസസ്ഥിരതയ്ക്കു് സഭാപരമായ ജ്ഞാനം രൂഢമൂലമാകേണ്ടതത്യാവശ്യമാകയാലും അവയുടെ പ്രചരണത്തിനായി ''സീയോൻ സന്ദേശ''മെന്ന പേരിൽ ഒരു മാസിക തുടങ്ങുവാൻ നിങ്ങൾ തീരുമാനമെടുത്തതു് അഭിലഷണീയവും പ്രീയകരവുമായി നമുക്കു തോന്നിയിരിയ്ക്കുന്നു.

സഭാപരമായ കാര്യങ്ങളിൽ വിജ്ഞരായ ലേഖകന്മാർ പ: പിതാക്കന്മാരുടെ പദ്ധ്യോപദേശാദിസ്ഥാനത്തിന്മേൽ സഭാമക്കൾക്കു് ഹൃദയവെളിച്ചവും ആത്മരക്ഷയും ദൈവാശ്രയപ്രചോദനവും പ്രദാനം ചെയ്യുന്ന ഉത്തമഗദ്യപദ്യലേഖനങ്ങൾ മാസികയിൽ പ്രസിദ്ധപ്പെടുത്തി കാണ്മാൻ ആഗ്രഹിച്ചുകൊണ്ടു് നിങ്ങളുടെ സംരംഭത്തിനു് നാം ശ്ലൈഹീകാനുഗ്രഹാനുവാദങ്ങൾ നൽകികൊള്ളുന്നു. ലേഖകന്മാരുടെയും വായനക്കാരുടേയും ആത്മീയപ്രകാശനത്തിനും അഭിവൃദ്ധിക്കും വേണ്ടി ആത്മരക്ഷകനായ മിശിഹാതമ്പുരാനോടു് നാം പ്രാർത്ഥിയ്ക്കുന്നു.

ആകാശങ്ങളിലുള്ള ഞങ്ങളുടെ ബാവാ............... ............... ...............................

ഹോംസിലെ നമ്മുടെ പാത്രിയർക്കാ അരമനയിൽ നിന്നും,
1953 മേയ് 27-ാംനു.

(ശരി തർജ്ജിമ)



# പത്രാധിപക്കുറിപ്പു്

1953 ഏപ്രിൽ 23-ാംനു- കോട്ടയം സീയോൻ സെമിനാരിയിൽ കൂടിയ കൊച്ചി ഭദ്രാസന ഇടവകയുടെ വൈദികയോഗമാണു് "സീയോൻ സന്ദേശ"ത്തിനു് പരിപാടി തയ്യാറാക്കിയതു്. അനേക നാളുകളായി മലങ്കരസഭയിൽ ഉണ്ടായിട്ടുള്ള വിവിധ പ്രസിദ്ധീകരണങ്ങൾക്കു് നേരിട്ട അനുഭവങ്ങൾ ഈ സംരംഭത്തിന്റെ ചുമതല ഏറ്റെടുക്കുവാൻ ഞങ്ങളെ വിമുഖരാക്കുകതന്നെ ചെയ്തു. സാമ്പത്തിക ക്ലേശവും ലേഖനദൌർലഭ്യവുമാണു് പല പ്രസിദ്ധീകരണങ്ങൾക്കും അകാലതിരോധാനമുണ്ടാക്കിയിട്ടുള്ളതു്. എന്നാൽ യോഗ്യമായ ലേഖനങ്ങൾ യഥാകാലം എഴുതി തരുവാനും അതു വഴിയായിട്ടും സുവിശേഷപ്രചരണമാകുന്ന ചുമതല നിർവ്വഹിക്കുവാൻ കഴിവും താല്പര്യമുള്ള ലേഖകന്മാർ ധാരാളമുണ്ടെന്നും യഥാർത്ഥമായ ലേഖനതല്പരത കുറവുള്ളവരിൽ ഉളവാക്കുവാൻ ഈ പ്രസ്ഥാനം പ്രയോജനപ്പെടുമെന്നുള്ള ബോദ്ധ്യവും ഏതു വിധത്തിലും പന്ത്രണ്ടു ലക്കങ്ങൾ ഞങ്ങളുടെ ചുമതലയിൽ പ്രസിദ്ധപ്പെടുത്തുവാൻ കഴിയുമെന്നുള്ള ധൈര്യവുമാണു് ഞങ്ങളെ കർമ്മോത്സുകരാക്കിയതു്.

സമുദായ സ്നേഹികൾ "സീയോൻ സന്ദേശ"ത്തിന്റെ ജന്മവാർത്ത സന്തോഷത്തോടുകൂടി സ്വീകരിച്ചു് സഹായിച്ചു കൊണ്ടിരിക്കുന്നതു് പ്രോത്സാഹനം തന്നെയാണു്. വിശിഷ്യാ, പരിശുദ്ധ അന്ത്യോഖ്യാസിംഹാസനത്തിൽ ഈ കാര്യം അറിയിച്ചപ്പോൾ സന്തുഷ്ടി പ്രദർശിപ്പിച്ചു് പൈതൃകമായ അനുഗ്രഹങ്ങൾകൊണ്ടു സന്ദേശത്തെ ധന്യയാക്കിയതിൽ ഞങ്ങൾക്കുള്ള സീമാതീതമായ കൃതജ്ഞത രേഖപ്പെടുത്തുന്നു. മലങ്കര സഭയിലെ എല്ലാ അഭിവന്ദ്യ തിരുമേനിമാരേയും ഈ പ്രസിദ്ധീകരണത്തിന്റെ കാര്യം അറിയിച്ചപ്പോൾ കല്പിച്ചു നൽകിയ ആശംസകൾക്കും ഞങ്ങൾ അതീവ നന്ദിയുള്ളവരാണു്. മാന്യ ലേഖകന്മാരോടുള്ള ഞങ്ങളുടെ കൃതജ്ഞതയും അവാച്യമാണു്. എന്നാൽ ബഹുമാന്യരായ പലരുടേയും പ്രൗഢലേഖനങ്ങൾ സ്ഥലദൌർലഭ്യത്താൽ അടുത്ത ലക്കത്തിലേക്കു് മാററിവയ്ക്കേണ്ടിവന്നതു സദയം ക്ഷമിക്കണമെന്നു അഭ്യർത്ഥിക്കുന്നു.

പ്രസിദ്ധീകരണങ്ങളുടെ രക്ഷാകർത്താക്കൾ പൊതുജനങ്ങളാണു് "സീയോൻ സന്ദേശ"വും ഇതാ പൊതുജനഹസ്തങ്ങളിൽ അർപ്പിക്കുന്നു. പത്രപ്രവർത്തനത്തിൽ പരിചയമോ ലേഖനസംവിധാനത്തിൽ പ്രവീണതയോ ലേശം പോലുമില്ലാത്ത ഒരു പത്രാധിപസമിതി ഇതു കൈകാര്യം ചെയ്യുതുകൊണ്ടു് അനേകം 'കുറവു'കളുടെ ഒരു ഏകീകരണമായിട്ടുപോലും ചിലർക്കിതു തോന്നിയേക്കാം. സഹൃദയലോകം ആ തെററുകൾ ക്ഷമിക്കണമെന്നും, മലങ്കരയിൽ സുവിശേഷവെളിച്ചം പരത്തി പ്രശോഭിച്ചുകൊണ്ടിരിക്കുന്നതായ "സഭാചന്ദ്രിക"യോടു സഹകരിച്ചു് സമുദായസേവനം ചെയ്യുവാൻ ഈ പ്രസിദ്ധീകരണത്തെയും നിങ്ങളുടെ സർവ്വകഴിവുകളും നിർലോഭം നൽകി പ്രാപ്തയാക്കണമെന്നും അഭ്യർത്ഥിക്കുന്നു. സത്യപ്രകാശം ചൂണ്ടികാണിക്കുന്ന ഒരു കൈത്തിരിയായി ഇതു പലത്തപ്പെടുവാൻ ഞങ്ങൾ സർവ്വശക്തനിൽ ശരണപ്പെടുന്നു. സ്വർഗ്ഗീയപിതാവു് അനുവദിക്കുന്ന പ്രകാരം സമുദായാംഗങ്ങളിൽ സ്നേഹസന്ദേശം പ്രചരിപ്പിക്കുവാനും സമാധാനാന്തരീക്ഷത്തിൽ സഭാംഗങ്ങൾക്കു് ആത്മീയാഭിവൃത്തിക്കുതകുന്ന മാർഗ്ഗനിർദ്ദേശങ്ങൾ നൽകുവാനുമാണു് 'സീയോൻ സന്ദേശം' ആഗ്രഹിക്കുന്നതു്. ഹൃദയം നിറഞ്ഞുതിങ്ങുന്ന ആശകളോടുകൂടി പുരോഗമനത്തിനുള്ള അടുത്ത കാലടി ഉയർത്തിക്കൊണ്ടു് ഈ എളിയ ഉപഹാരം പൊതുജനങ്ങളുടെ സ്നേഹസേവനഹസ്തങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു.



# ★ സീയോന്റെ സന്ദേശം ★

കണിയാമ്പറമ്പിൽ കുര്യൻ കോർ എപ്പിസ്ക്കോപ്പാ.

യെരുശലേംപട്ടണത്തിൽ നാലു കുന്നുകളുണ്ടു് ഇവയിലൊന്നാണു് സീയോൻ. (2 ശമു. 5: 7) സീയോൻ എന്നതു് ഹിന്നോം താഴ്വരക്കും, കിദ്രോൻ താഴ്വരക്കും മദ്ധ്യത്തിലുള്ള തെക്കുകിഴക്കെ കുന്നിനെ കുറിക്കുന്നു. സീയോൻ ദാവീദിന്റെ ഗ്രാമം എന്നു പറയപ്പെട്ടിരുന്നു. സീയോൻ പലപ്പോഴും യെരുശലേമിനെ കുറിക്കുന്നു. 'യെരുശലേം' 'സീയോൻ പുത്രി' എന്നീ പദങ്ങൾ യഹൂദന്മാരെയോ ദൈവജനത്തെ എല്ലാവരേയുമോ കുറിച്ചിരിന്നു. (ഏശാ. 1:1, 40:2, സെഫ. 3:4) ഈ ആശയമനുസരിച്ചു് ആദ്യക്രിസ്ത്യാനികൾ ദൈവപുത്രനായ മിശിഹാ സ്ഥാപിച്ച രാജ്യത്തിനു് "പുതിയ യെരുശലേം" എന്നും "സ്വർഗ്ഗീയ യെരുശലേം" എന്നും പേരു പറഞ്ഞു. ഗലാ 4:26 വെളി. 21:2 സീയോൻ = മിശിഹായുടെ രാജ്യം എന്ന വെളിച്ചത്തിൽ കൂടെ സീയോന്റെ സന്ദേശങ്ങൾ താഴെ പറയുന്ന രീതിയിൽ ഞാൻ സമാഹരിക്കയാണു്. ഇവയല്ലാതെ നിരവധി സന്ദേശങ്ങൾ വിശ്വാസികൾക്കു പ്രദാനം ചെയ്യുവാൻ സീയോനു് ഉണ്ടു്.

1. "സീയോനെ ഓർത്തപ്പോൾ ഞങ്ങൾ കരഞ്ഞു." സങ്കീ. 137:1. ആദ്ധ്യാത്മിക ചിന്തയും, ആസ്തിക്യ ബോധവും ഒന്നിനൊന്നു ക്ഷയിച്ചു്, യുക്തിവാദവും ഭൗതികചിന്തയും, അഗണ്യമനോഭാവവും ഒന്നിനൊന്നു മുന്നേറിക്കൊണ്ടിരിക്കുന്ന കാലഘട്ടത്തിൽ ചിന്തയുള്ളവനു് സ്വസ്ഥമായിരിപ്പാൻ സാദ്ധ്യമല്ല. ക്രിസ്തീയമായ സ്നേഹം, ത്യാഗം, ആദർശസമ്പൂർണ്ണമായ ജീവിതം, വിശ്വാസം എന്നിങ്ങനെ സീയോന്റെ ലക്ഷണങ്ങൾ സീയോന്റെ സന്തതിയിൽനിന്നും മങ്ങിമങ്ങിപ്പൊയ്ക്കൊണ്ടിരിക്കയാണു്. സീയോന്റെ ഭംഗി കുറയുകയാണു്. ഒരു കാലത്തു് കൊലക്കളത്തിൽ തങ്ങളുടെ ചുടുനിണമൊഴുക്കി ക്രിസ്തുവിനു് സാക്ഷികളാകുവാൻ സീയോന്റെ മക്കൾ അഹമഹമികയാ മുമ്പോട്ടു പാഞ്ഞിരുന്നുവെങ്കിൽ, ഇന്നു മിശിഹായുടെ രാജ്യത്തിനായി ഒരു തുള്ളി രക്തം—വേണ്ട—വിയർപ്പിന്റെ ഒരൊററത്തുള്ളി—ദിവസത്തിന്റെ ഒരൊററ മണിക്കൂർ അടിയറവെയ്ക്കുവാൻ പ്രചോദനമില്ലാതെ സീയോൻ മക്കൾ നിശ്ചേഷ്ടരായിരിക്കയാണു്. സീയോനെ ഓർക്കുമ്പോൾ ഇന്നു കരയുവാൻ ഒരു തുള്ളി കണ്ണുനീർ കടം ചോദിച്ചാൽ പോലും കിട്ടാത്ത പരിതഃസ്ഥിതിയാണു് സർവ്വത്ര, സീയോനെ ഓർക്കുമ്പോൾ—പരിശുദ്ധ സഭയെപ്പററി സ്മരിക്കുമ്പോൾ ഒരു തുള്ളി കണ്ണുനീർ തൂകുവാൻ, ഒരു തുള്ളി വിയർപ്പു കളയുവാൻ തക്ക പ്രചോദനം സീയോന്റെ സന്ദേശം മൂലം ഉണ്ടായേ മതിയാകൂ.

2. "നിന്റെ നല്ലയിഷ്ടത്താൽ സീയോനോടു നന്മ ചെയ്യണമെ". സങ്കീ 51:8 പ്രത്യാശാപൂർവ്വകമല്ലാത്ത പശ്ചാത്താപം പ്രയോജനശൂന്യമാണു് പ്രവർത്തിക്കാൻ മനസ്സില്ലാത്ത കരച്ചിൽ നിരർത്ഥകമാണു്. സീയോനെക്കുറിച്ചു കരയുന്നതോടൊപ്പം അതു് പ്രവർത്ത്യോന്മുഖമായിരുന്നാലേ പ്രയോജനമുള്ളു. സീയോനോടു നന്മ ചെയ്യുവാൻ സീയോൻ നാഥനോടു് ഇടവിടാതെ പ്രാർത്ഥിക്കുവാൻ ദൃഢനിശ്ചയം ചെയ്യുന്ന ഒരു സമൂഹമുണ്ടാകണം. സീയോന്റെ മക്കളിൽ ഓരോരുവന്റെയും കടമയാണതു്. എങ്കിലും, പ്രാപഞ്ചികനും പ്രയാസമേറിയ പ്രവർത്തികൾകൊണ്ടു എരിപൊരികൊള്ളുന്നവനുമായ സാധാരണക്കാരനേക്കാൾ അതിനായി സ്വയം സമർപ്പി

ന്തരായ ഒരു സമൂഹത്തിനു കൂടുതൽ സാദ്ധ്യതയുണ്ട്. സീയോനുവേണ്ടി — സഭയ്ക്കുവേണ്ടി — നിരന്തരം പ്രാർത്ഥിക്കുവാൻ ദൃഢവ്രതസ്ഥരായ ഒരു സമൂഹത്തെ വാർത്തെടുക്കുവാൻ—സ്പഷ്ടമായി പറഞ്ഞാൽ ദൈവാശ്രയത്തോടെ പ്രാർത്ഥനാനിരതരായ ഒരു സന്യാസസമൂഹത്തെ വാർത്തെടുക്കുവാനുള്ള സന്ദേശം സീയോനിൽ നിന്നുണ്ടായിരിക്കും. പ്രതിദിനം പ്രഭാതത്തിൽ 51-ാം സങ്കീർത്തനം ചൊല്ലുന്ന സന്ദർഭത്തിൽ സഭയെക്കുറിച്ചു ചിന്തിക്കുവാനും, കരയുവാനും, പ്രതിജ്ഞചെയ്യുവാനും ഒരു പ്രചോദനം ഉളവാകേണ്ടതല്ലയോ?

3. "ദൈവം സീയോനെരക്ഷിക്കും" (സങ്കീ 69: 35) "യഹോവ സീയോനെ പണിയും" (102: 15) സഭയെക്കുറിച്ചു ചിന്തിക്കയും, കരയുകയും, പ്രാർത്ഥിക്കയും ചെയ്യുന്ന യഥാർത്ഥസഭ, മക്കൾക്ക് അവശ്യമായിരിക്കുന്ന അനന്തരസന്ദേശം അതു പ്രത്യാശയോടും ഉറപ്പോടും കൂടെയായിരിക്കട്ടെ എന്നാണ്. മലങ്കര സഭയെ സംബന്ധിച്ചിടത്തോളം എന്നല്ല; ക്രൈസ്തവലോകത്തെ മുഴുവനും എടുത്തു പരിശോധിച്ചാലും, സീയോനെ രക്ഷിപ്പാൻ; പുരോഗമിപ്പിക്കുവാൻ—മുന്നണിയിലെത്തിക്കുവാൻ—ഒരു വെമ്പൽ കാണുന്നുണ്ട്. നല്ലതാണ്. പക്ഷെ സീയോൻ—സഭ ദൈവത്തിന്റേതാണെന്നും, അവനാണതിനെ രക്ഷിക്കുന്നതെന്നും പണിതുയർത്തുന്നതെന്നുമുള്ള സുപ്രധാനമായ ഭാഗം വിസ്മരിക്കരുതു്. പണിയുന്നവന്റെ കയ്യിലുള്ള സാമഗ്രിയുടെ സ്ഥാനമെ വലിയവർക്കും ചെറിയവർക്കുമുള്ളു എന്നതു സ്മരണീയമായിരിക്കണം. തന്നെത്താൻ പണിയാനും, ചിലപ്പോൾ പണിക്കു വിഘ്നം വരുത്തുവാനുമുള്ള വാസനയാണ് അധികവും അനുഭവത്തിലുള്ളതു്. പ്രതികൂലപരിതസ്ഥിതികൾ പതിനായിരമുണ്ടായാലും, പണിയുന്നവന്റെ പ്രാപ്തി അവയെയെല്ലാം തരണംചെയ്തുകൊള്ളുമെന്നുള്ള ശുഭാപ്തിവിശ്വാസത്തോടെ പ്രവർത്തിക്കാനാണ് നമുക്കു ലഭിക്കുന്ന "സീയോന്റെ സന്ദേശം"

4. "സീയോന്റെ മക്കൾ തങ്ങളുടെ രാജാവിൽ ആനന്ദിക്കട്ടെ" (സങ്കീ: 149: 2). രാജാവെത്ര പരാക്രമശാലിയായിരുന്നാലും, ജനറൽ എത്ര പ്രാപ്തനായാലും, നേതാവിനോടു കൂറില്ലാത്ത ഒരു സേനാവ്യൂഹകനാണെങ്കിൽ വരാവുന്ന പരാജയത്തെ ഒന്നു പരിചിന്തനംചെയ്തുനോക്കൂ! ലൌകികമണ്ഡലത്തിൽനിന്നു് രാജസിംഹാസനങ്ങളും കിരീടങ്ങളും തെറിച്ചുവീഴുന്ന ശബ്ദം ലോകമാകെ കേൾക്കുന്നുണ്ട്. സ്ഥാനത്യാഗം ചെയ്ത ഈജിപ്റ്റിലെ ഫറൂക്കിനോടു അദ്ദേഹം രാജാവായിരുന്നപ്പോൾ ഒരു പത്രലേഖകൻ ചോദിച്ചുപോലും; 25 വർഷങ്ങൾക്കു ശേഷം ലോകത്തിൽ എത്ര രാജാക്കന്മാര കാണും എന്നു്. അദ്ദേഹത്തിന്റെ മറുപടി "ക്ലാവർ, സ്പേഡ്, ഡൈമൻ, ആഡ്യൻ രാജാക്കന്മാരും, ഇംഗ്ലണ്ടിലെ രാജാവും കാണുമെന്നു" എന്നാൽ ലോകരാജസ്ഥാനങ്ങൾ ഒന്നൊന്നായി അടന്നുവീണുപോയാലും; "അവന്റെ രാജ്യത്തിന്നവസാനമുണ്ടാകയില്ല,, എന്നു് ഏതൊന്നിനെക്കുറിച്ചു് ഗബ്രിയേൽ പ്രഖ്യാപിച്ചുവോ ആ രാജ്യത്തിലെ രാജകുമാരന്മാർ—സഭയുടെ ഭരണകർത്താക്കൾ—ആചന്ദ്രതാരം നിലനില്ക്കുകതന്നെചെയ്യും. ഭയങ്കരപീഡകളെ അതിജീവിച്ച രാജ്യമാണു ക്രിസ്തുവിന്റെ സാമ്രാജ്യം. സഭാമക്കളിൽ ആവശ്യമായ മനസ്ഥിതി "സീയോന്റെ മക്കൾ തങ്ങളുടെ രാജാവിൽ ആനന്ദിക്കണം" എന്നതായിരിക്കണം. തങ്ങളുടെ രാജാവിൽ ആനന്ദിക്കാൻ കഴിയാത്ത 'സീയോന്റെ മക്കളാണ്', സഭയിൽ കലഹം, അസമാധാനം, പിളർപ്പ് എന്നിവയുളവാക്കുന്നതു് രാജാക്കന്മാരോട്—സഭയുടെ ഭരണകർത്താക്കളോട്—പററിച്ചേർന്നുള്ള നില പാദസേവാ, കൈമണിതം ആദിയായ പേരുകളിൽ അവഹേളിക്കപ്പെട്ടാലും, അതു് അവശ്യമാണ്. അഥവാ അതു മാത്രമാണ് ഇന്നാവശ്യം. ഭരണകർത്താക്കളും കാര്യങ്ങളെ വേണ്ടപോലെ ചിന്തിക്കാതെ മക്കളുടെ ആനന്ദം അപജയത്തിലാക്കാൻ കരുതുകയുമരുതു്

5. "സീയോനിൽ യഹോവയുടെനാമത്തെ പ്രസ്താവിക്കേണ്ടതിനു്" (സങ്കീ: 102: 21) പരിചിന്തനം, പ്രാർത്ഥന, പ്രത്യാശ, ധൈര്യം, വിശ്വസ്തമായ പരിസേവനം ഇവയ്ക്കു പുറമെ 5-ാമത്തെ സന്ദേശമായി മാത്രമാണ് പ്രവർത്തനത്തെ ഞാൻ വീക്ഷിക്കുന്നതു്. "സീയോനിൽ യഹോവായുടെ



നാമം പ്രസ്താവിക്കേണ്ടതു്"' സീയോൻ മക്കളുടെ മാററിവെക്കാവതല്ലാത്ത ചുമതലയാണ്. ഓരോ ക്രിസ്ത്യാനിയും ഒരു മിഷ്യനറിയായിരിക്കണം. പ്രസംഗംമാത്രമല്ല മിഷ്യനറിയുടെ പ്രവൃത്തി എന്നു നാം മനസ്സിലാക്കേണ്ട കാലം അതിക്രമിച്ചു. കച്ചവടം, ഉദ്യോഗം എന്നു വേണ്ട ജീവിതത്തിന്റെ എല്ലാ തുറകളിലും ക്രൈസ്തവത്വം വേരൂന്നിതഴച്ചു വളരേണ്ടിയിരിക്കുന്നു. സംസാരത്തിലും പ്രവൃത്തിയിലും കൂടി അന്യർ നമ്മുടെ ക്രൈസ്തവത്വം കാണാനിടയായാൽ അതിലപ്പുറം ഒന്നും ചെയ്യണമെന്നില്ല; എന്നു പറയുമ്പോൾ മററുള്ള കാര്യങ്ങൾ പാടെ വിസ്മരിക്കണം എന്ന ധ്വനി അതിലില്ല. ഇരുപതാം നൂററാണ്ടിലെ ക്രൈസ്തവൻ 2-ാം നൂററാണ്ടിലേക്കു ഒന്നു പിന്നോട്ടുപോകണമെന്നു പറഞ്ഞാൽ പിന്തിരിപ്പ് എന്നല്ല; 2-ാം നൂററാണ്ടിലെ ക്രൈസ്തവന്റെ ക്രിസ്തീയജീവിതം എന്നേ അർത്ഥമുള്ളു. സീയോനിൽ ദൈവനാമം വഹിക്കുന്ന മക്കൾ അനേകമുണ്ടാകണം. നമ്മുടെ സൺഡേസ്കൂളുകൾ, വിദ്യാലയങ്ങൾ, സെമിനാരികൾ, ഇടവകകൾ, എന്നിവ അവരുടെ പരിശീലന ക്യാമ്പുകളായി രൂപം പ്രാപിക്കണം. സീയോന്റെ ഈ സന്ദേശവുംകേട്ടു മറക്കേണ്ടതോ, മറക്കാവുന്നതോ, അല്ല തന്നെ.

6. "സീയോനിൽ നിന്നു് ഉപദേശവും യരുശലേമിൽ നിന്നു യഹോവായുടെ വചനവും പുറപ്പെടും (മീഖാ: 4: 2) സീയോന്റെ സുപ്രധാനമായ ഒരു ജോലിയാണ് ഉപദേശിക്കൽ എന്നതു്; അഥവാ സീയോനിൽ നിന്നല്ലാതെ—സഭയിൽ നിന്നല്ലാതെ ഉപദേശങ്ങൾ പുറപ്പെടാതെയുമിരിക്കണം. പ്രാർത്ഥനാ പുസ്തകങ്ങളായാലും, വിശ്വാസപരമായ ഗ്രന്ഥങ്ങളായാലും ശ്രേഷ്ഠാനുമതി കൂടാതെ പ്രചരിപ്പിക്കുന്ന രീതി അക്ഷന്തവ്യമാണെന്നു് അന്ത്യോക്യാപ്രതിനിധി മാർ യൂലിയോസ്സ് ബാവാ തിരുമനസ്സുകൊണ്ടു് അടുത്തകാലത്തു് പ്രസിദ്ധംചെയ്ത ഒരു കല്പന എത്രയും സ്ഥാനസ്ഥിതമാണ്. സഭയാണ് പഠിപ്പിക്കുന്നതു് എന്ന തത്വം വിസ്മരിക്കാവതല്ല. മതാഭ്യസനം സഭയിൽ നടത്തുന്ന—പരിശുദ്ധപിതാക്കന്മാരാൽ അംഗീകൃതമായിരിക്കുന്ന—സൺഡേസ്കൂൾ അസോസ്യേഷൻ-അതിന്റെ പ്രവർത്തനങ്ങളിൽ വന്നേക്കാവുന്ന കുറവുകളും കുററങ്ങളും വിസ്മരിച്ചുപോലും—സുശക്തമാക്കേണ്ടിയിരിക്കുന്നു. സഭയുടെ ഉപദേശങ്ങൾ സാധാരണക്കാരനു് ഗ്രഹിക്കാവുന്ന രീതിയിൽ ഗ്രന്ഥരൂപേണയും പ്രതിമാസമെന്നപോലെ പ്രസിദ്ധീകൃതമാകേണ്ടതാണ്. സഭാപരമായ പുസ്തകങ്ങൾ ശേഖരിച്ചു ലൈബ്രറിയുണ്ടാക്കുവാൻ പരിശ്രമിച്ചു പലരും പിൻതിരിയേണ്ടിവരുന്നതു് എന്തുകൊണ്ടാണെന്നു് ചിന്തിക്കേണ്ടതാണ്. സഭയുടെ ഉപദേശം വേണ്ടസമയത്തു വേണ്ടപോലെ കൊടുത്താൽ ആരും ഒരിക്കലും നഷ്ടപ്പെടുകയില്ല.

7. മുൻപറയപ്പെട്ട സന്ദേശങ്ങൾ പ്രാവർത്തികമാക്കുവാനുള്ള പ്രാപ്തി സംസിദ്ധമാകുവാനുള്ള മാർഗ്ഗവും ഇത്തരുണത്തിൽ പ്രസ്താവ്യമാണ്. സീയോനിൽ എത്തി സീയോനിൽ വസിച്ചു സീയോനിൽ പ്രവർത്തിക്കേണ്ടിയിരിക്കുന്നു. "സീയോനിലേക്കുള്ള പെരുവഴി" ബലം ദൈവത്തിലുള്ള മനുഷ്യന്റെ മനസ്സിലുണ്ടെന്നാണ് സങ്കീർത്തനമൊഴി. (84: 5) പ്രവർത്തനങ്ങൾ പരാജയമടയുന്നതിനു അഞ്ചു കാരണങ്ങളാണ് എനിക്കു തോന്നുന്നതു്. 1. സ്വാർത്ഥത, 2. ഉദ്ദേശശുദ്ധിയില്ലായ്മ, 3. സ്വത്വത്തിലുള്ള അമിതമായ ആശ്രയം, 4. ആലസ്യം, 5. പ്രാതികൂല്യം. ഇവയെല്ലാം വിജയിക്കണമെങ്കിൽ കേന്ദ്രം സ്വയത്തിൽനിന്നും മാററി ദൈവത്തിൽ ആക്കിയെ മതിയാകൂ. സർവ്വാത്മനാ പരിശ്രമിക്കുക—ശക്തിയ്ക്കായി മേലോട്ടു കണ്ണുയർത്തുക. ("Heart within and God overhead") ശക്തിയുടെ കേന്ദ്രത്തിൽനിന്നു് ആവശ്യംപോലെ ശക്തി സംഭരിച്ചു് സുശക്തനായി സ്ഥിതിചെയ്യുന്നവന്റെ മനസ്സിൽ "സീയോനിലേക്കുള്ള പെരുവഴികൾ" തെളിഞ്ഞുകാണും.

8. അവസാനമായി, "യഹോവാ സീയോനിൽ നിന്നു നിന്നെ അനുഗ്രഹിക്കും" (128: 5) എന്ന മധുരമായ സന്ദേശമാണ് എനിക്കു കാണിപ്പാനുള്ളതു്. മനസ്സും ശരീരവും എത്ര പ്രയത്നിച്ചാലും ദൈവാനുഗ്രഹം—"ദൈവാധീനം" കൂടാതെ ഒന്നും മുന്നോട്ടു പോകുന്നില്ല. അനുഗ്രഹീതനായ

# മാത്തായുടെ മനോഗതി

(ശങ്കരത്തിൽ എ. വി. മാത്യു)

(നതോന്നത)— രീതി.

1. കഴലാററാൻ പലപ്പോഴും പ്രിയ ശിഷ്യോ
പേതം പോരും
മുഴചന്ദ്രമുഖനേക്കാണ്മതുമില്ലയ്യോ!
2. ഉതകിയതെല്ലാംതന്റെ പുതുപുഷ്പ തൃപ്പാദ
ത്തിൽ
പതിവായിട്ടുള്ള കാലത്തിവളർപ്പിച്ചേൻ.
3. കരുണപ്പൂന്തണ്ണീരാളും തരുണശ്രീലങ്ങൾ
കൺകൾ
ചൊരിയും വീക്ഷണം കാണ്മാൻ കൊതി
യേറുന്നു.
4. ഒരുമിച്ചിരുന്നു സ്വാന്തമുഴുരംപകന്നു തന്ന
അരുമപ്പൂവദനനെയെവിടെ കാൺമൂ!
5. കരിവണ്ടിനിരെ നൽകീട്ടവിരളമിടതൂർന്നു
വളരുന്ന ശ്മശ്രുവിന്റെ യഴകെങ്ങാമോ,
6. അതിശയകാര്യം ചെയ്‌വാനഖിലസിദ്ധിയും
ചേർന്ന
കതിരവപ്രഭനേത്ര വരികില്ലെന്നോ!
7. തിരുനെററിയിന്മേൽസ്വർഗ്ഗ-മണമുദ്ര-
പതിഞ്ഞോനാം
മരിമാതൃകുമാരകനെ വിടെപ്പോയോ!
8. പരിചയക്കുറവിനാൽ, പരിചരണത്തിൽ
വന്ന
വിരളത, വിശുദ്ധനേ വിരസിപ്പിച്ചോ!
9. ചരണസേചനത്തണ്ണീർ പകരാൻ ഞാൻ
മടിച്ചില്ലാ,
തിരുമേനിക്കിരിപ്പിടമൊരുക്കാതില്ലാ.
10. വചനത്തെനൊഴുക്കുംവായ് മലരിലെൻ
നിവേദ്യങ്ങൾ
പചനക്കേടെന്തോ മൂലം സ്വഖമല്ലെന്നാം!
11. രുചികരമെന്നു കണ്ടുപലദിനം, പാകംചെയ്തു
ശുചിയാക്കിക്കരുതിയ വക വല്ലാതായ്.
12. അനനിമിഷംഞാൻചെയ്യും പരിപുഷ്ട
പ്രതീക്ഷയാം
മണിവിളക്കിലെ തിരി വിളറിപ്പോയി.
* * *

---

മോശ ഓടിവന്നു— ചെങ്കടലിലെ ശവള്ളം മാറി ക്കൊടുത്തു. അനുഗ്രഹഹീനനായ ഫറവോനും ഓടിയെത്തി— ആ തവെള്ളം അവനെ മുക്കിക്കൊന്നു. സീയോനിൽനിന്നനുഗ്രഹം പ്രാപിച്ച മനുഷ്യന്റെ മുമ്പിൽ മാലാഖമാർ മലർവിരിക്കും. കണ്ടകങ്ങൾ കുസുമങ്ങളാകും. ശത്രുക്കൾ മിത്രങ്ങളാകും. അജ്ഞത വിജ്ഞാനമായി മാറും. അതെ, ദൈവാനുഗ്രഹം— അതാണു നമ്മുടെ ലാക്ക്.

സീയോന്റെ സന്ദേശങ്ങൾ സംക്ഷേപിക്കട്ടെ.

1. സഭയുടെ പരിതസ്ഥിതിയോർത്തു കേഴുക.
2. സീയോനെ പണിയുവാൻ പ്രാർത്ഥിക്കുക— അതിനൊരു സമൂഹമുണ്ടാക്കുക.
3. ദൈവം സഭയെ പുനരുജ്ജീവിപ്പിക്കും എന്ന പ്രത്യാശയോടും ധൈര്യത്തോടും കൂടിയിരിക്കുക.
4. സഭാപാലകന്മാരുമായി ഒത്തിണങ്ങി പ്രവർത്തിക്കുക.
5. ഓരോ ക്രൈസ്തവനും ദൈവനാമം വഹിക്കുന്ന മിഷ്യനറിയായി മാറുക.
6. സഭയിൽനിന്നുമാത്രം ഉപദേശം പ്രചരിക്കുവാനുള്ള മാർഗ്ഗങ്ങൾ വിപുലീകരിക്കുക.
7. സ്വാശ്രയത്തേക്കാളധികമായി ദൈവത്തിൽ ആശ്രയിച്ചു പ്രവർത്തിക്കുക.
8. ദൈവാനുഗ്രഹം പ്രാപിക്കുക.

---



13. കരുണപ്പുങ്കണ്ണിണയാലഭയം വാഗ്ദാനംചെയ്തു
നരനാഥൻ വരും, കണ്ണേ, കരയാതിപ്പോൾ.
14. ഇതുനാലാം നാളാണസ്മൽ പ്രിയസഹോ
ദരൻ വാഴ്‌വു
മൃതനായിപ്പാതാളത്തിൽ, പരമബന്ധോ!
15. മൃതി ഹേതുകമായൊന്നും വരികയില്ലാ
യിരുന്നു;
യതിനാഥാഭാവംമൂലം ഭവിച്ചിതേവം.
16. മന:സ്ഥിതിപകരുവാൻ, സഹതാപം കണ്ടു
കൊൾവാൻ
മനസ്വിനീ മണിമകൻ വരികില്ലെന്നോ!
* * *
വരവായി, വരവായി, വരണമാലയുമായി
പരമസീയോൻ കുമാരീസിംഹത്താം

# സീയോൻ സഞ്ചാരി I

[Fr. V. C. Gheevarghese; B. A.]



പ്രിയ സഹോദരാ! സ്വർഗ്ഗ സീയോനിലേക്ക് യാത്രചെയ്യുവാൻ നീ ആഗ്രഹിക്കുന്നുണ്ടെങ്കിൽ, നിനക്ക് പ്രയോജനകരങ്ങളായ ചില നിർദ്ദേശങ്ങൾ, ആവശ്യമുണ്ട്. "സീയോൻ സഞ്ചാരി" എന്ന പേരിൽ, ഈ മാസിക വഴിയായി ഒരു ലേഖനപരമ്പര പ്രസിദ്ധീകരിക്കണമെന്ന് ദൈവത്തിൽ ശരണപ്പെടുന്നു. ഇതിൽ ഭൗതിക ചിന്തകന്മാക്ക് രസിക്കുവാൻ തക്കവണ്ണം യാതൊരു തമാശുകളും കാണുകയില്ല. സ്വർഗ്ഗോന്മുഖമായി യാത്രചെയ്യുന്നവക്ക് സാവധാനം വായിച്ച് ചിന്തിക്കുവാൻ ഗൗരവമായ ചില ആശയങ്ങൾ മാത്രമെ ഉണ്ടായിരിക്കയുള്ളു. ഭക്തിജീവിതം നയിക്കണമെന്നുള്ള ആഗ്രഹം നിനക്കുണ്ടാകുന്നുണ്ടോ? ഉണ്ടെങ്കിൽ ഭക്തി എന്താണെന്ന് പറയാൻ തുടങ്ങുന്നു.

ദൈവത്തിന് വളരെ പ്രസാദമുള്ള ഒരു സൽഗുണമാകുന്നു ഭക്തി. ഭക്തിയിൽ വളരണമെന്നാണല്ലോ നിന്റെ ആഗ്രഹവും. സത്യമായ ഭക്തി ഒന്നുമാത്രമേയുള്ളു. എന്നാൽ ഭക്തിയുടെ വേഷത്തിൽ വ്യർത്ഥങ്ങളായ പലതും കണ്ടുവരുന്നുണ്ട്. കപടഭക്തിയും സാധാരണയാണ്. യഥാർത്ഥഭക്തി എന്താണെന്ന് തിരിച്ചറിയാത്തപക്ഷം നിഷ്പ്രയോജനങ്ങളായ പ്രയത്നങ്ങളിൽ നിന്റെ ജീവിതം പാഴായി തീരുന്നതാകുന്നു.

ഓരോരുത്തരും തന്റെ സ്വന്ത അഭിലാഷങ്ങൾക്ക് അനുയോജിച്ച വിധം ആണ് ഭക്തിയെ ഭാവന ചെയ്യാറുള്ളത്. ഒരാൾ വലിയ നോയമ്പുകാരനായിരുന്നേക്കാം. എന്നാൽ അതേസമയംതന്നെ തന്റെ ഹൃദയത്തിലെ അശുദ്ധിയെ അത് വകവയ്ക്കാതിരിക്കുന്നു. പച്ചവെള്ളം പോലും ചുണ്ടിനോട് അടുപ്പിക്കാതിരിക്കയും അതേസമയം തന്നെ അപകീർത്തിയും അപവാദവുംകൊണ്ട് അധരങ്ങളെ മലിനമാക്കുകയും ചെയ്യുന്നു. വളരെ പ്രാർത്ഥനകളും, മസ്മൂറാകളും ചൊല്ലിക്കൂട്ടുകയും, ആ അധരങ്ങൾ കൊണ്ടുതന്നെ കോപവാക്കുകളും പല വചനങ്ങളും ഉച്ചരിക്കയും ചെയ്യുന്നവരുമുണ്ട്. മററുചിലർ ധാരാളമായി ധർമ്മംകൊടുക്കും; പക്ഷേ കുററക്കാരോട് ക്ഷമിക്കുന്നത് അവക്കസാദ്ധ്യമായിക്കാണുന്നു. വേറെ ചിലർ ശത്രുക്കളോട് ക്ഷമിച്ചിരിക്കുന്നു എന്നു പറയുകയും ശകാരവർഷങ്ങൾ അയല്ക്കാരുടെ മേൽ ചൊരിയുകയും ചെയ്യും. ഇങ്ങനെയുള്ളവർ യഥാർത്ഥഭക്തരെന്നു ലോകം പരിഗണിച്ചേക്കുമെങ്കിലും അവർ ഭക്തിയുടെ വെറും ചരായ മാത്രമെ ആകുന്നുള്ളു. ശൗൽരാജാവിന്റെ

ഭടന്മാർ ദാവീദിനെ അന്വേഷിച്ച് അദ്ദേഹത്തിന്റെ മുറിയിൽ ചെന്നപ്പോൾ മഞ്ചത്തിൽ വസ്ത്രമണിയിച്ച് കിടത്തിയിരുന്ന വസ്തുവിനെക്കണ്ടപ്പോൾ സാക്ഷാൽ ദാവീദുതന്നെയാണെന്ന് തെററിദ്ധരിച്ചു. ഇതുപോലെ സാക്ഷാൽ ഭക്തിയാണെന്ന് വേഷഭക്തിയെക്കുറിച്ച് ലോകവും അവനവനും തെററിദ്ധരിക്കാറുണ്ട്.

യഥാർത്ഥഭക്തിയുടെ അടിസ്ഥാനം ദൈവസ്നേഹം തന്നെയാണ്. എന്നാൽ എല്ലാത്തരത്തിലുള്ള ദൈവസ്നേഹത്തിനും ഭക്തി എന്ന പേരുപറയുവാൻ പാടില്ല. സർവ്വസന്നദ്ധതയോടും കൂടെ നന്മചെയ്യുന്നതിനും, ക്രിസ്തീയപൂർണ്ണത പ്രാപിക്കുന്നതിനും, നമ്മെ പ്രേരിപ്പിക്കുന്ന ദൈവസ്നേഹമത്രേ ഭക്തി. ഈ ദൈവസ്നേഹം നമ്മുടെ ആത്മാവിനെ സുന്ദരമാക്കിത്തീർക്കുന്നു. ദൈവസന്നിധിയിൽ നമ്മെ സംപ്രീതരാക്കുന്നു. ദൈവസ്നേഹം നന്മ ചെയ്യുന്നതിന് പ്രേരിപ്പിക്കുന്നു. ഈ പ്രേരണക്ക് ദൈവവരപ്രസാദം എന്നു പറയാം. ഈ ദൈവവരപ്രസാദം ആദ്ധ്യാത്മികമായ ഒരു പ്രസരിപ്പും ഉന്മേഷവും ഉളവാക്കുന്നു. ദൈവത്തിന് പ്രസാദമായ നന്മ ചെയ്യുന്നതിൽ സന്തോഷം നൽകുന്നു. ദൈവഹിതത്തെ പൂർണ്ണമായി അനുഷ്ഠിക്കുന്നതിന് നമ്മെ പ്രോത്സാഹിപ്പിക്കുന്നു. ഇപ്രകാരമുള്ള ഉത്സാഹത്തിന്റെയും സന്നദ്ധതയുടേയും പരിപൂർണ്ണതയാണ് ഭക്തി. ഈ ഭക്തി ദൈവഹിതം നിവർത്തിക്കുന്നതിന് സന്തോഷം അങ്കുരിപ്പിക്കുന്നു. ടൈഫോയിഡ് പിടിച്ച് രോഗത്തിൽ അവശതപ്പെട്ട് ഏറെ മാസങ്ങൾക്കുശേഷം സൌഖ്യം വരുന്നവൻ എത്ര പണിപ്പെട്ടാണ് നടക്കുന്നത് എന്ന് കണ്ടിട്ടില്ലേ? പുതിയതായി പാപവിമോചനം ലഭിച്ച ഒരാൾ ദൈവഹിതത്തെ ഇതുപോലെ വിഷമിച്ചാണ് നിറവേററുന്നത്. എന്നാൽ ഭക്തിയിൽ എത്തുന്ന പക്ഷം ദൈവമാർഗ്ഗത്തിൽ ത്വരിതഗമനം ചെയ്തുകൊണ്ടിരിക്കും. ആദ്ധ്യാത്മികമായ അഗ്നിയാണ് ദൈവസ്നേഹം. അതു ജ്വലിച്ച് എരിയുന്നതത്രേ ഭക്തി. ദൈവസ്നേഹവും ഭക്തിയും തമ്മിലുള്ള വ്യത്യാസം അഗ്നിയും അതിന്റെ ജ്വാലയും പോലെയാണ്. കർത്താവെ! നിന്റെ സ്നേഹാഗ്നിയിൽ ഞങ്ങളെ സ്നാനപ്പെടുത്തണമെ.

ഒട്ടകപക്ഷികൾ ഒരിക്കലും പറക്കാത്തതുപോലെ ഭക്തിയില്ലാത്തവർ ആദ്ധ്യാത്മികാന്തരീക്ഷത്തിലേക്ക് പറക്കാറില്ല. കോഴി പറന്നാലും ഭൂമിയിൽനിന്നും അധികം ഉയരുകയില്ല; വളരെ വിഷമിച്ചുമാണ് അതു് അത്രയും പറക്കാറുള്ളത്. ഇതുപോലെ മന്ദഭക്തർ അധികം സമയം ഭൗതികകാര്യങ്ങളിൽ നിമഗ്നരായിരിക്കുകയും ചിലപ്പോൾ മാത്രം ദൈവസന്നിധിയിലേക്ക് ഉയരുകയും ചെയ്യും. എന്നാൽ വളരെ ഉയരുവാൻ അവർക്ക് അസാദ്ധ്യമാണ്. ഉത്തമഭക്തരാകട്ടെ രാജാളി പക്ഷികളെപ്പോലെ ആദ്ധ്യാത്മികരംഗത്തിൽ ഉയർന്നുയർന്നു സദാ പുരോഗമിക്കുന്നു.

ദൈവകല്പനകളേയും, ദൈവഉപദേശങ്ങളേയും, ദൈവപ്രേരണകളേയും പൂർണ്ണമായി അനുഷ്ഠിക്കുന്നതിന് ഒരുവനെ ഉത്സാഹിപ്പിക്കുമ്പോൾ അവനിൽ ഭക്തിയുടെ വരപ്രസാദം ഉണ്ടെന്ന് അറിയണം.

ഇസ്രായേൽക്കാർ കനാൻദേശത്തിന് സമീപം എത്തിയപ്പോൾ രാജ്യം ഒററുനോക്കുവാൻ ചിലരെ അയച്ചു. അവർ വ്യാജം പറഞ്ഞ് ഇസ്രായേല്യരെ ഭയപ്പെടുത്തി. കനാനിലെ ദേശാവസ്ഥ വളരെ മോശമാണെന്നും, അവിടെ രാക്ഷസന്മാരെപ്പോലെയുള്ള മനുഷ്യർ ജീവിക്കുന്നതിനാൽ അവിടെ പ്രവേശിച്ച് ശാന്തമായി വസിക്കാൻ സാദ്ധ്യമല്ലെന്നും, മററും വ്യാജം പറഞ്ഞു. ഇപ്രകാരം തന്നെ ലോകവും, ഭക്തിരംഗത്തെപ്പററി തെററായി അപലപിക്കാറുണ്ട്. ഭക്തന്മാർ സൗഭാഗ്യരല്ലെന്നും, ഭക്തി അസഹനീയമാണെന്നും, ലോകം അപഹസിക്കുന്നു. എന്നാൽ യോശുവാ, കനാൻരാജ്യം ചെന്നുനോക്കിയപ്പോൾ, അതു വളരെ നല്ലതും മനോഹരവുമാണെന്ന് കണ്ടു. കനാനിൽ പ്രവേശിക്കുന്നത് പ്രയോജനകരമാണെന്ന് വിവരിച്ചുകേൾപ്പിച്ചു. ഇപ്രകാരം നമ്മുടെ കർത്താവും ഭക്തിജീവിതം അഭിലഷണീയവും സുന്ദരവും ആണെന്ന് നമ്മെ ഉപദേശിക്കുന്നു. അതു് ആദ്ധ്യാത്മികമായ ഒരു കനാൻ വാസമാണ്.

ഭക്തന്മാരുടെ നോമ്പും പ്രാർത്ഥനയും, സഹനവും സേവനവും, ധർമ്മവും ആശാനിഗ്രഹങ്ങ



ളും, ത്യാഗങ്ങളും അദ്ധ്വാനങ്ങളും, മാത്രമാണ് ലോകം ദർശിക്കുന്നത്. എന്നാൽ അവയെ സുഖപ്രദവും, സുന്ദരവും, സുഭഗവും, ആക്കിത്തീർക്കുന്ന ആന്തരീയമായ ദൈവവരപ്രസാദത്തിന്റെ രമണീയത ലോകത്തിന് വ്യക്തമല്ല. ഭക്തന്മാർ ഇന്ദ്രിയനിഗ്രഹങ്ങളാൽ വളരെ പ്രയാസങ്ങൾ തരണം ചെയ്യേണ്ടിവരുന്നുണ്ടെങ്കിലും, അവയെ ആനന്ദാവഹമാക്കുന്ന ഒരു വരപ്രസാദം അനുഭവിക്കാറുണ്ട്. രക്തസാക്ഷികൾ പീഡകളെ അഭിമുഖീകരിച്ചപ്പോൾ അവയെപ്പോലും രമണീയമാക്കിത്തീർക്കത്തക്കവിധം ഭക്തിക്ക് കഴിഞ്ഞിരുന്നു. ലോകം വീക്ഷിക്കുന്ന അസഹനീയതയല്ല, സുകരമായ ഒരു ആത്മീയ മധുവാണ് ഭക്തർ അനുഭവത്തിൽ അറിയുന്നത്. ഇന്ദ്രിയനിഗ്രഹത്തിന്റെ പ്രയാസത്തേയും, ലോകസന്തോഷങ്ങളുടെ അപകടത്തേയും നിഷ്കാസനം ചെയ്യുന്ന ആത്മീയമധുവാണ് യഥാർത്ഥ ഭക്തി. ദരിദ്രന്റെ വിഷമതയും, സമ്പന്നന്റെ ഹൃദയഗർവ്വും, കഷ്ടം അനുഭവിക്കുന്നവന്റെ ഭാരവും, ജയശാലിയുടെ അഹങ്കാരവും, ഏകാന്തജീവിതക്കാരന്റെ നിസ്സഹായതയും, സാമൂഹ്യജീവിതത്തിന്റെ വഷളത്വവും, ഭക്തി നിർമ്മൂലനം ചെയ്യുന്നു. തണുപ്പുകാലത്ത് അതു് ഒരു കമ്പിളിയാകുന്നു. വേനൽക്കാലത്ത് അതു് ഒരു ശീതളപാനീയമാകുന്നു. സുഭിക്ഷതയിൽ അതു് മതിമറക്കയില്ല. ദാരിദ്ര്യത്തിൽ അതു് നിരാശപ്പെടുകയില്ല. സ്തുതിവചനങ്ങളിൽ അതു് ശ്രദ്ധ പതിക്കുന്നില്ല. നിന്ദനങ്ങളിൽ അതു് മനസ്സിടിച്ച് കളകയില്ല. സുഖദുഃഖങ്ങൾ സമചിത്തതയോടെ കൈക്കൊള്ളുവാൻ അതു് ശക്തി നൽകുന്നു.

പിതാവായ യാക്കോബ് ബെഥേലിൽ വച്ച് കണ്ട സ്വർഗ്ഗീയഗോവണി ഭക്തിയുടെ ദൃഷ്ടാന്തമാണ്. ആ ഗോവണിയുടെ രണ്ട് കാലുകൾ പ്രാർത്ഥനയും, കൂദാശയും ആകുന്നു. ഗോവണിയുടെ പടികൾ ദൈവീകസ്നേഹത്തിന്റെ വിവിധ പടികളാണ്. ആ പടികളിൽക്കൂടെ ദൈവവുമായി സ്നേഹപരമായ ഐക്യം ലഭിക്കുന്നതിന് ധ്യാനം, സമാധി (Meditation & Contemplation) എന്നിവയാൽ ആരോഹണം ചെയ്യാം. ആ പടികളിൽക്കൂടെ അവരോഹണം ചെയ്ത് അയൽക്കാർക്ക് പരോപകാരപ്രവൃത്തികൾ ചെയ്യാം. യാക്കോബ് നോക്കിയപ്പോൾ ആ ഗോവണിയിൽക്കൂടെ ഇറങ്ങുകയും കയറുകയും ചെയ്യുന്നത് മാലാഖമാരാണെന്നു കണ്ടു. ഭക്തിയുടെ സോപാനങ്ങളിൽക്കൂടെ ഇറങ്ങുകയും കയറുകയും ചെയ്യുന്നവർ മാലാഖമാരുടെ ഹൃദയത്തോടുകൂടിയ മനുഷ്യരായിരിക്കും. പ്രാർത്ഥനയുടേയും കൂദാശസ്വീകരണങ്ങളുടേയും ചിറകുകൾ കൊണ്ടാണ് അവർ പറന്നുകയറുന്നത്. പരോപകാരപ്രവൃത്തികളാൽ മനുഷ്യരോടൊരുമിച്ച് സഞ്ചരിക്കുന്നതിന് പാദങ്ങളും അവർക്കുണ്ട്. മാലാഖമാർ പ്രസന്നവദനരാണ്. അതുപോലെ ഉത്തമഭക്തിയുള്ളവർക്ക് എന്തു സംഭവിച്ചാലും സകലവും നന്മക്കായി ഉപയോഗപ്പെടുത്തിക്കൊണ്ട് പ: ആത്മാവിൽ സമാധാനവും സന്തോഷവും ഉള്ളവരായി കാണപ്പെടുന്നു. ഗോവണിയിൽ കാണപ്പെട്ട മാലാഖമാരുടെ ശിരസ്സും കൈകാലുകളും ഉടുപ്പുകളാൽ മറച്ചിട്ടില്ല. ഭക്തന്മാരുടെ ചിന്തകളും പ്രവൃത്തികളും ദൈവത്തെ പ്രീതിപ്പെടുത്തുക എന്നുള്ള ശുദ്ധനിയോഗത്തോടെ (Purity of Intention) അവർ ചെയ്യുന്നു. അതിൽ മറവായ യാതൊരു ഉള്ളിലാക്കും ഇല്ല. മാലാഖമാരുടെ ദേഹത്തിന്റെ മററു ഭാഗങ്ങൾ ലോലമായ വസ്ത്രംകൊണ്ടു മാത്രമെ ആവരണം ചെയ്യപ്പെട്ടിട്ടുള്ളു. ഇതുപോലെ ഭക്തന്മാർ ലോകത്തിലെ പരദേശവാസം തികയ്ക്കുന്നതിന് അത്യന്താപേക്ഷിതമായവ മാത്രം സ്വീകരിക്കുന്നു. മാലാഖമാരുടെ വസ്ത്രങ്ങൾ മനോഹരമായിരിക്കുന്നപോലെ ഭക്തന്മാർ ലോകവസ്തുക്കൾ ഉപയോഗിക്കുന്നത് പരിശുദ്ധമായ രീതിയിലാണ്.

ദൈവീകസ്നേഹം പാലിനോട് ഉപമിച്ചാൽ ഭക്തി അതിൽ നിന്നെടുക്കുന്ന വെണ്ണയാണ്. അതിനാൽ പരിശുദ്ധ സ്നേഹത്തിന്റെ പൂർണ്ണതയാണ് ഭക്തി—പുണ്യങ്ങളുടെ രാജ്ഞിയാണ് ഭക്തി. സ്നേഹം മുല്ലവല്ലിയാണെങ്കിൽ ഭക്തി മുല്ലപ്പൂവാണ്. സ്നേഹം വിലയേറിയ മുത്താണെങ്കിൽ, ഭക്തി ആ രത്നത്തിന്റെ ശോഭയാണ്. സ്നേഹം സുഗന്ധ[illegible]ട്ടാണെങ്കിൽ, ഭക്തി അതിന്റെ പരിമളവാസനയാണ്. ദൈവസ്നേഹം പുതിയ വീഞ്ഞാണെങ്കിൽ ഭക്തി ദിവ്യാനന്ദ ലഹരിയാണ്.

(തുടരും)

# കർത്താവിന്റെ ശിക്ഷണം

(ജെ. പി. തരിയതു്)

സ്കൂളിൽ പഠിക്കുന്ന ഒരു കുട്ടിക്ക് അവൻ ഉരുവിട്ടു പഠിക്കുന്ന പാഠങ്ങളെക്കൊണ്ടു അഥവാ വിഷയങ്ങളെക്കൊണ്ടു എന്തൊരു ഉപകാരമാണ് ഉണ്ടാവുക എന്നൊരു വിചാരം അവന്റെ മനസ്സിൽ ഉണ്ടായേക്കാം. കണക്കും, ഭൂമിശാസ്ത്രവും ചരിത്രവും, സയൻസ്സുമെല്ലാം വെറുതെ അവനെ ബുദ്ധിമുട്ടിക്കുന്നതിന്നു ഉണ്ടാക്കിവെച്ചവയാണെന്നു അവൻ പറയും. ഇവയെല്ലാം എഴുതിവെച്ചവരെ ഒരുപക്ഷെ അവജ്ഞയോടുകൂടിയായിരിക്കും അവൻ വീക്ഷിക്കുന്നതു്. എന്നാൽ അവൻ വളർന്നു വരുമ്പോൾ, ഉയർന്ന ക്ലാസ്സുകളിൽ എത്തുമ്പോൾ, അവന്റെ മുൻ അഭിപ്രായങ്ങൾ പാടെ മാറുന്നതായി അവനുതന്നെ ബോദ്ധ്യപ്പെടുന്നു. താഴ്ന്ന ക്ലാസ്സുകളിൽ പഠിച്ചിരുന്ന കാലത്തു് അവൻ അറിഞ്ഞിരിക്കേണ്ടതായ സംഗതികളെപ്പററിയും അവന്റെ ഭാവിജീവിതത്തിനു ഉപയുക്തമായ ശിക്ഷണത്തെപ്പററിയും അവധാനപൂർവ്വം ചിന്തിക്കുന്നതിനുള്ള കഴിവ് അവനുണ്ടായിരുന്നില്ല. സ്കൂൾരംഗത്തിൽനിന്നും കടന്നു ജീവിതരംഗത്തിലേക്കു പ്രവേശിക്കുമ്പോൾ, സന്മാർഗ്ഗീകവും ആദ്ധ്യാത്മീയവുമായ അവന്റെ ജീവിതത്തിനു തികച്ചും പര്യാപ്തമായ സംഗതികൾ ഇന്നിന്നവയാണെന്നു മനസ്സിലാക്കുവാൻ അവനു സാധിക്കുന്നു.

ഇനി, മേൽപ്പറഞ്ഞ സംഗതിയെ ആധാരമാക്കി നമുക്കു നമ്മെത്തന്നെ ഒന്നു പരിശോധിക്കാം. ഓരോരോ സംഗതികളെ സംബന്ധിച്ചും ഇരുപതുകൊല്ലം മുമ്പു നമുക്കുണ്ടായിരുന്ന അഭിപ്രായം തന്നെയാണോ ഇന്നും നമുക്കുള്ളതു്? തീർച്ചയായും അല്ല. പല സംഗതികളിലും ഒരു പക്ഷെ എല്ലാററിലും തന്നെ അഭിപ്രായ വ്യത്യാസം വന്നിട്ടുണ്ടെന്നു കാണാം. ഇങ്ങനെ ഒരു അഭിപ്രായവ്യത്യാസം ഉണ്ടായേക്കാമെന്നു ആരംഭത്തിൽ ആരെങ്കിലും നമ്മോടു പറഞ്ഞിരുന്നെങ്കിൽ ഒരു പക്ഷെ നാം കോപിക്കുമായിരുന്നു. അങ്ങിനെ പറഞ്ഞവരേയോ, പറഞ്ഞവരേയോ പുച്ഛിക്കുമായിരുന്നു. എന്നാൽ സുഖദുഃഖങ്ങളിൽ കൂടെയും, സ്നേഹവിദ്വേഷങ്ങളിൽ കൂടെയും ഉള്ള നമ്മുടെ ജീവിതഗതി നമ്മുടെ ആദ്യ അഭിപ്രായങ്ങൾക്കു് പല മാററങ്ങളും വരുത്തീട്ടുണ്ടാവും. പുതിയൊരു രീതിയിൽ ചിന്തിക്കുന്നതിന്നു സാധിച്ചിട്ടുണ്ടെന്നു നമുക്കുതന്നെ ബോദ്ധ്യപ്പെടും. ഒരു സ്കൂൾകുട്ടിയായിരുന്ന കാലത്തു ഒരുത്തനു അവന്റെ ശിക്ഷണകാര്യത്തെപ്പററി തീർപ്പു കല്പിക്കുന്നതിന് പ്രാപ്തി ഇല്ലായിരുന്നു എന്നു് അവന്റെ നൂതനചിന്താഗതി അവനെ മനസ്സിലാക്കുന്നു; നമ്മെയും മനസ്സിലാക്കുന്നു. അങ്ങിനെ നമുക്കു് ഓരോരുത്തർക്കും ഉണ്ടായിക്കൊണ്ടിരിക്കുന്ന അനുഭവങ്ങളുടെ യഥാർത്ഥ രഹസ്യം മനസ്സിലാക്കുവാൻ ഇന്നു് നമുക്കു സാധിക്കുന്നില്ലെങ്കിൽ പത്തോ, പന്ത്രണ്ടോ കൊല്ലങ്ങൾക്കുശേഷം സ്വല്പമായെങ്കിലും മനസ്സിലാക്കുവാൻ നമുക്കു സാധിക്കുന്നു. തന്റെ ബുദ്ധിവികസനത്തിനുള്ള ഒരു സംരംഭത്തിലാണ് താൻ ഏർപ്പെട്ടിരിക്കുന്നതെന്നു ഒരു സ്കൂൾകുട്ടി മനസ്സിലാക്കാത്തതുപോലെ നമ്മുടെ വിഷമതകളും പ്രയാസങ്ങളും നമ്മുടെ ആത്മീയവളർച്ചക്കു അത്യാവശ്യമാണെന്നു നമ്മൾ മനസ്സിലാക്കുന്നില്ല.

ഈ ലോകമാകുന്ന സ്കൂളിൽ നമുക്കു നിശ്ചയിച്ചു തയ്യാറാക്കീട്ടുള്ള പാഠങ്ങൾ, ഇവ എന്തിനാണ് എന്നു് ആലോചിക്കാതെതന്നെ ക്രിസ്തുവിൽ പൂർണ്ണവിശ്വാസത്തോടെ നാം പഠിക്കേണ്ടിയിരിക്കുന്നു. "ഞാൻ ചെയ്യുന്നതു് ഇപ്പോൾ നീ അറിയുന്നില്ല. പിന്നത്തേതിൽ അറിയും." ദൈവം തന്റെ മക്കളെ—നാം എല്ലാവരും ദൈവത്തിന്റെ മക്കളാണ്—പ്രയാസമേറിയതും അജ്ഞാതവുമായ വഴികളിൽക്കൂടി നടത്തുന്നതിനു മതിയായ കാര



ണമുണ്ടു്. ദൈവം മനുഷ്യന്റെ ക്ഷണഭംഗുരമായ നന്മയെ അല്ല, പ്രത്യുത അവന്റെ അനശ്വരവും ആത്മീയവുമായ നന്മയെ അത്രെ ലാക്കാക്കുന്നതു്. ദൈവശിക്ഷണവും പഠനരീതിയും കേവലം അറുപതൊ, എഴുപതൊ, നൂറൊ കൊല്ലങ്ങളെ ഉദ്ദേശിച്ചിട്ടുള്ളതല്ല അതു് നിത്യതയെ ആധാരമാക്കിയുള്ളതാണ്. ഒരു മണിക്കൂറിലോ ഒരു മിനിട്ടിനുള്ളിലോ നടക്കുന്ന സംഭവവികാസങ്ങളുടെ ഫലങ്ങൾ വിദൂരഭാവിയിലേക്കും കടന്നുകിടക്കുന്നതു് കാണ്മാൻ നമുക്കു് കഴികയില്ല; ദൈവത്തിന്നു് കഴിയും.

ഭാവിയെപ്പററി ഒന്നുംതന്നെ നാം അറിയുന്നില്ല ഇന്നു നാം ചെയ്യുന്ന ഒരു സംഗതിയുടെ നാളത്തെ ഫലം എന്തായിരിക്കും എന്നറിവാൻ പോരാത്തവരാണ് നാം. ഭൂതവും വർത്തമാനവുമെ നമുക്കു് മനസ്സിലാക്കുവാൻ സാധിക്കുന്നുള്ളൂ. ഭൂതം കഴിഞ്ഞുപോയതാണ്. 'വർത്തമാനം' മാത്രം നമ്മുടെതാണ്. വർത്തമാനത്തിൽ ഭാവി അന്തർലീനമായും ഇരിക്കുന്നു. ഒരു വിത്തിൽ അതിൽ നിന്നു മുളക്കുവാനുള്ള സസ്യംപോലെയോ മരം പോലെയോ ആണ് അതു്. ഓരോ സംഭവങ്ങളിലും അതിൽനിന്നുണ്ടാകുവാനിരിക്കുന്ന സംഭവങ്ങൾ അടങ്ങിയിരിക്കുന്നു. നമ്മുടെ ഓരോ വാക്കിലും, പ്രവൃത്തിയിലും, വിചാരത്തിലും അതിൽനിന്നുണ്ടാകുവാനിരിക്കുന്ന സംഭവങ്ങൾ അടങ്ങിയിരിക്കുന്നു. ആ സംഭവങ്ങൾ ഏതുതരത്തിലുള്ളതായിരിക്കുമെന്നു പറയാൻ നമുക്കു സാദ്ധ്യമല്ല. നമ്മൾ അതിന് അശക്തരാണ്. നമ്മുടെ ഭാവിയെപററിയോ, ഭാവിക്കു് ആവശ്യമായ സംഗതികളെപ്പററിയോ നമുക്കു് ഒന്നുംതന്നെ അറിഞ്ഞുകൂടാ. നമ്മുടെ ഭാവിനന്മക്കു, ഈ ലോകവാസത്തിന്നു ശേഷമുള്ള നന്മക്കു് എന്തൊക്കെയാണ് ആവശ്യം എന്നു ദൈവം അറിയുന്നു.

സാഹിത്യത്തിലും ചരിത്രത്തിലും ശാസ്ത്രത്തിലും ഉള്ള നമ്മുടെ അറിവ് മുഴുവൻതന്നെ നമ്മുടെ ഏതെങ്കിലും ഒരു പ്രവൃത്തിയുടെ പൂർണ്ണഫലം എന്തായിരിക്കുമെന്നറിവാൻ നമ്മെ കാര്യമായി സഹായിക്കുന്നില്ല. നിസ്സാരമായ ചില സംഭവങ്ങൾ—ചില സ്നേഹിതന്മാരുമായുള്ള കൂടികാഴ്ചകൾ, ചില തെററിദ്ധാരണകൾ, ചില കോപവാക്കുകൾ, ചില പ്രസംഗങ്ങൾ—നാം സ്വപ്നം കാണുകപോലും ചെയ്യിട്ടില്ലാത്ത സംഭവവികാസങ്ങളെ ഉണ്ടാക്കിത്തീർത്തിട്ടുണ്ടായിരിക്കും. കൌതുകത്തോടും കാമ്യമായും നമ്മുടെ മനസ്സിൽ വളർത്തിക്കൊണ്ടു വന്നിരുന്ന ചില ആശാപാശങ്ങൾ പാടെ പൊട്ടിതകർന്നുപോയതു നമ്മുടെ നന്മക്കായിരുന്നു എന്നു പിന്നീടു—അനന്തരസംഭവവികാസങ്ങളെക്കൊണ്ടു്—മനസ്സിലാക്കുവാൻ നമുക്കു സാധിച്ചിട്ടുണ്ടായിരിക്കും. നാം നമ്മെത്തന്നെ മുഴുവനായി ക്രിസ്തുവിനായിട്ടു കൊടുത്തിട്ടുണ്ടെങ്കിൽ, ക്രിസ്തുവിൽ നമ്മെത്തന്നെ ഏല്പിച്ചിട്ടുണ്ടെങ്കിൽ എല്ലാ സംഗതികളും നമ്മുടെ നന്മക്കായി പ്രവൃത്തിക്കുന്നു എന്ന വാഗ്ദത്തത്തിൽ ആശ്വാസത്തെ കണ്ടെത്തുവാൻ നമുക്കു സാധിക്കും. എന്നാൽ അറുപതൊ, എഴുപതോ, എൺപതോ ഒരുപക്ഷെ നൂറോ ആയി നമുക്കു ഈ ലോകത്തിൽ കല്പിച്ചുനിശ്ചയിച്ചിട്ടുള്ള വർഷങ്ങൾ മാത്രമാണ് യഥാർത്ഥജീവിതമെന്നു നാം തെററിദ്ധരിച്ചിരിക്കുന്നു. ഈ തെററിദ്ധാരണകളെ തിരുത്തുന്നതിനു ഉപകരിക്കുന്നതായിരിക്കണം നമ്മുടെ ശിക്ഷണം. ലൌകീക ഇഷ്ടങ്ങളെ ആത്മീയപ്രമാണങ്ങൾക്കു കീഴ്പ്പെടുത്തുന്നതിന്നു് ഉപകരിക്കുന്ന ചില പാഠപദ്ധതികൾ ദൈവം നമുക്കായി തയ്യാറാക്കിയിരിക്കുന്നു. ഈ പാഠപദ്ധതികൾ നമ്മളിൽ അധികംപേർക്കും വിഷമമായിതോന്നുന്നു. മുന്തിരിച്ചെടിയുടെ കൊമ്പുകൾ വെട്ടി ശുദ്ധീകരിക്കുന്നതുപോലെയാണ് ദൈവം നമുക്കായി നിശ്ചയിച്ചിട്ടുള്ള ശിക്ഷണപദ്ധതി. "ഞാൻ മുന്തിരിവള്ളിയും നിങ്ങൾ കൊമ്പുകളുമാകുന്നു." ഫലം കായ്ക്കുന്ന ഓരോ കൊമ്പും കൂടുതൽ ഫലം കായ്ക്കേണ്ടതിന്നു നമ്മുടെ സ്വർഗ്ഗീയ പിതാവ് ചെത്തിവെടിപ്പാക്കുന്നു. ഫലം കായ്ക്കാത്ത കൊമ്പുകളെ വെട്ടിക്കളയുന്നു. നമ്മുടെ അനുഭവവും അതായിരിക്കുന്നു. നാം മോഹിച്ചു വളർത്തിക്കൊണ്ടിരുന്ന ചില ആശാക്കുരുന്നുകൾ, നമ്മുടെ ചില രഹസ്യ ആഗ്രഹങ്ങൾ ഓരോന്നായി ചെത്തിക്കളയപ്പെടുന്നതു് നമുക്കു ചിലപ്പോൾ അനുഭവപ്പെട്ടിട്ടുണ്ടാവാം. ഇവ നമ്മുടെ ആത്മീയ വളർച്ചക്കു് വേണ്ട പോഷകസാധനങ്ങളെ വലിച്ചെടുക്കുന്നതായിരിക്കണം. അതി

ന്നുള്ള കാരണം. ദൈവം നമ്മെ സ്നേഹിക്കുന്നതുകൊണ്ടു് നമ്മുടെ ആത്മീയ വളർച്ചയ്ക്കു വിരുദ്ധമായി നിലകൊള്ളുന്ന സംഗതികളെ അവൻ പാടെ നീക്കിക്കളയും. അതു് കണ്ണായാലും ശരി, കൈ ആയാലും ശരി, അതു് നമ്മുടെ ഒരു ഓമനസന്താനമായിരുന്നാലും ശരി, നമ്മുടെ സ്വത്തായിരുന്നാലും ശരി. എന്നാൽ നമുക്കതു് ഇഷ്ടമാകുന്നില്ല. ദൈവം നമ്മോടു് കഠിനമായി പെരുമാറുന്നു എന്നു നാം സങ്കടപ്പെടുന്നു. ഈ പെരുമാററം എങ്ങനെയാണു് നമ്മുടെ നന്മയ്ക്കായിത്തീരുന്നതെന്നു നാം വിചാരിക്കുന്നു. നാം അതിനെപ്പററി പിറുപിറുക്കുന്നു. ഈ സന്ദർഭങ്ങളിലാണു് “ഞാൻ ചെയ്യുന്നതു് ഇപ്പോൾ നീ അറിയുന്നില്ല. എന്നാൽ ഭാവിയിൽ നീ അറിയും. ഇതു് നിത്യതയിലേക്കു നിന്നെ ഒരുക്കുന്നതിനുള്ള ശിക്ഷണമാണു്.” എന്നിങ്ങനെയുള്ള സ്നേഹമേറിയ സാന്ത്വന വാക്കുകൾ നാം കേൾക്കുന്നതു്.

പലരും കഷ്ടപ്പാടുകളിൽനിന്നു് നവചൈതന്യം പ്രാപിച്ചിട്ടുള്ളതായി നാം കണ്ടിട്ടുണ്ടായിരിക്കും. മുമ്പെ അവരിൽ ഇല്ലാതിരുന്ന ചില ഗുണങ്ങളെ നാം അവരിൽ കാണുന്നു. ഈ ലോകജീവിതത്തിൽത്തന്നെ ഇത്തരം മാററങ്ങൾക്കു് നാം അധീനരെങ്കിൽ വരുവാനുള്ളതിൽ എത്ര എത്ര മാററങ്ങൾക്കും നവംനവങ്ങളായ ചൈതന്യങ്ങൾക്കും അധീനരായിക്കൂടാ? തല്ക്കാലത്തേക്കു് “ഞാൻ ചെയ്യുന്നതു് ഇപ്പോൾ നീ അറിയുന്നില്ല. പിന്നത്തേതിൽ നീ അറിയും” എന്ന തിരുവചനം നമുക്കുള്ള വാഗ്ദത്തമാണു്. ലോകമൊട്ടുക്കുള്ള ക്രിസ്തുസഭയിലെ അംഗങ്ങൾക്കു സകലതും നന്മക്കായി ഭവിക്കുന്നു. സുഖക്കേടുകളും, ബുദ്ധിമുട്ടുകളും, പ്രയാസങ്ങളും, നാശങ്ങളും, നഷ്ടങ്ങളും നമ്മുടെ നന്മയ്ക്കായിട്ടാകുന്നു. ഇപ്പോൾ നാം അതു് അറിയുന്നില്ല. പാപങ്ങളിലും ബുദ്ധിശൂന്യതയിലും രസിച്ചുകൊണ്ടിരിക്കുന്നവർക്കു മേൽപ്പറഞ്ഞ വാഗ്ദത്തം ബാധകമല്ല. കർത്താവിന്റെ ശിക്ഷണത്തിനു ആഗ്രഹിക്കയും അതിനു് അധീനപ്പെട്ടിരിക്കയും ചെയ്യുന്നവർക്കുള്ളതാണു് ആ വാഗ്ദത്തം. അതിനാൽ നാം നമ്മുടെ കർത്താവിന്റെ ശിക്ഷണത്തിൻ കീഴുള്ളവരാണോ എന്നു് ആലോചിക്കേണ്ടതാണു്.

ക്രിസ്ത്യാനി ആയതുകൊണ്ടോ, ക്രിസ്തീയനാമം ധരിച്ചതുകൊണ്ടോ ഒന്നും ആയില്ല, ആകുന്നില്ല. കല്പനകളും കൂദാശകളും അനുഷ്ഠിച്ചതുകൊണ്ടു് ഒന്നും ആകുന്നില്ല. കർത്താവിന്റെ പാഠശാലയിലേക്കു, അവിടത്തെ ശിക്ഷണത്തിൻ കീഴിരിപ്പാൻ, അനുതാപമാകുന്ന വാതിലിൽക്കൂടെ നാം പ്രവേശിക്കണം. അപ്പോൾ, “ഞാൻ ചെയ്യുന്നതു് ഇന്നതെന്നു ഇപ്പോൾ നീ അറിയുന്നില്ല. ഭാവിയിൽ നീ അറിയും” എന്നിങ്ങനെ വി: പത്രോസ്സിനോടു് നമ്മുടെ കർത്താവു് പറഞ്ഞ വചനം നമ്മോടും പറയുന്നതായി കേൾക്കാം.

---

# വലിയ തിരുമേനി - ചില സ്മരണകൾ.

(F. J.)

“... ശ്ശാ! ശെമ്മാശ്ശാ! ടോ! ഇന്നു അലാറം വെച്ചില്ലേടൊ” ആലുവാ തൃക്കുന്നത്തു സെമിനാരി പള്ളിയുടെ വടക്കെ കബർമുറിയിൽ അന്ത്യവിശ്രമം കൊള്ളുന്ന ആ പുണ്യദേഹം—ഭാഗ്യവാനായ വലിയ തിരുമേനി—മലങ്കരസഭയെ കാറും കോളും നിറഞ്ഞ കാലഘട്ടത്തിൽ സമർത്ഥമായി നയിച്ച ആ ധീര മാലുമി—സഭാസംരക്ഷകനെന്ന അപരാഭിധാനത്തിൽ സുപ്രസിദ്ധിയാർജ്ജിച്ച മലങ്കരയുടെ പൗലൂസ്സ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് ചോദിച്ച

# കാലംചെയ്ത വലിയ തിരുമേനി



## ബാഷ്പാഞ്ജലി. (“അംബിയേ” എന്ന രീതി)

മഹാദിനദയാലുവാം അത്താനാസ്യോസ്
താതൻ പോയി—
ശാന്തി ദീപമി ഭൂതലെ മങ്ങി. (മഹാ....
സത്യ ഭക്തനായിദ്ധരെ
ജീവിച്ച നായകൻപോയി—(ശാന്തി ...
സത്യനായകനീ ലോകംവെടിഞ്ഞു
നിത്യരാജ്യമതിൽ ചേരുവാൻ പോയി
ശുദ്ധമാനസനീ ലോകക്കുന്നത
താതൻ പോയി— (ശാന്തി....
പോയി വാത്സല്യ താതൻ
പ്രശാന്തൻ
സ്വർഗ്ഗ സിംഹാസനാ രൂഢനായി
സഭാ മാതാവിൻ സന്താപ
ബാഷ്പമിതെന്നു താൻ തീരും—
ശാന്തി....)

(വി. ചെമ്മണ്ണൂർ)

ചോദ്യം ഉറക്കത്തിൽ കേട്ടതിപ്രകാരമാണ്.

1953 ജനവരി 25-ാംനു അസ്തമിച്ച രാത്രിയിൽ തിരുമനസ്സിലെ കബറടക്കത്തിൽ സംബന്ധിക്കുവാൻ എത്തിയ ജനലക്ഷങ്ങളോട് രാവിലെ നമസ്കാരം തുടങ്ങുന്ന വിവരം വെളുപ്പിന് ഉച്ചഭാഷിണിയിൽകൂടി വിളിച്ചു പറഞ്ഞപ്പോൾ 1935 ജനവരിയിൽ ചോദിച്ച ആ ചോദ്യം ഓർമ്മയിൽവന്നു. ഇത്രയേറെ ജനങ്ങൾ തണുപ്പും വിശപ്പും ഉറക്കിളപ്പും അവഗണിച്ച് സിമ്മനാരി വളപ്പിൽ തിങ്ങിനില്ക്കുന്നതിന്റെ രഹസ്യം, ആ വന്ദ്യതിരുമേനിയോടു സഭാമക്കൾക്കുള്ള ഭക്തിയുടേയും സ്നേഹത്തിന്റേയും മർമ്മം, പരിമല കാലംചെയ്ത കൊച്ചുതിരുമേനിയുടെ ഭക്തിവിശേഷതയാണോ പുലിക്കോട്ടു വലിയ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ കാര്യശേഷിയാണൊ അതൊ അവരണ്ടിന്റേയും കൂടിയുള്ള ഒരു വിശിഷ്ട സമ്മേളനമാണോ എന്നു പലരും സംശയിക്കാറുണ്ട്. ശരിയാണത്, ഓരോരുത്തരും അവരവർക്കുണ്ടായിട്ടുള്ള അനുഭവപരിചയത്തിൽ നിന്നാണ് അപ്രകാരം ചിന്തിക്കുന്നത്. ആ ചിന്തയിലുണ്ടായ ഒരു പൂർവ്വ സ്മരണയാണ് ആദ്യംകൊടുത്തിട്ടുള്ള ആ നിസ്സാര ചോദ്യം. ഇതുപോലുള്ള അനേക സ്മരണകൾ ഇന്നു മലങ്കര സഭയിൽ ജീവനോടിരിക്കുന്ന വന്ദ്യതിരുമേനിമാർക്കും വൈദികർക്കും അവൈദികരിൽ പലർക്കും ഉണ്ടായിട്ടുണ്ട്, ഉണ്ടായിക്കൊണ്ടിരിക്കുകയും ചെയ്യും. നമുക്കു ഏററവും പ്രിയമുള്ളവരുടെ സ്മരണകൾ പറഞ്ഞുകേൾക്കുന്നത് എത്രയും സന്തോഷകരമാണ്. നാം നേരിട്ടു പരിചയപ്പെട്ടിട്ടില്ലെങ്കിൽ പോലും നമ്മോടടുത്തവർ വഴിയായി പരിചയപ്പെടുന്നവരെ സംബന്ധിച്ചുള്ള സംഗതികൾ അറിയുവാൻ നമുക്കാഗ്രഹമുണ്ടാകാറുണ്ട്. സ്വന്ത അനുഭവത്തിൽനിന്നും പറയുന്നതായാൽ എന്റെ പിതാവും പിതൃസഹോദരികളും കൂടി അവരുടെ പിതാവിന്റെ—അതായതു എന്റെ വലിയപ്പന്റെ—കഥകൾ പറയുന്നതു ഞാൻ പലപ്പോഴും ഉത്സാഹപൂർവ്വം ശ്രദ്ധിക്കാറുണ്ടായിരുന്നു. അവർക്കോരുരുത്തർക്കും അവരുടെ പ്രിയ പിതാവിനെപ്പററി അനേകകാര്യങ്ങൾ പറയുവാനുണ്ട്, പറയാറുണ്ട്. ചില കഥകൾ അവർക്കു ഉത്തേജനവും ഉണർവ്വും നൽകുന്നവയായിരുന്നെങ്കിൽ ചില കഥകൾ അവരുടെ കണ്ണുകളെ നിറയ്ക്കുന്നവയായിരുന്നു. അതുപോലെ കാലംചെയ്ത ആ വന്ദ്യതിരുമേനിയുടെ സ്മരണകൾ അദ്ദേഹവുമായി നേരിട്ടടുപ്പമുള്ള നമുക്കു പ്രിയകരങ്ങളാണെങ്കിൽ നമ്മുടെ മക്കളായ ഭാവിതലമുറയ്ക്കും സോത്സാഹം ശ്രദ്ധിക്കുവാനും വായിക്കുവാനും അവ പ്രയോജനപ്പെടും. ഞാനാഗ്രഹിക്കാറുണ്ട് ആ വന്ദ്യതിരുമേനിയുടെ ജീവിതകാലത്തിലുണ്ടായ ഓരോ സംഭവവും അറിയുന്നവൻ—മിത്രങ്ങളാവട്ടെ, ശത്രുക്കളാവട്ടെ—പറഞ്ഞിരുന്നെങ്കിൽ എന്നു. മലയാളമനോരമയിൽ ശ്രീ. മാമ്മൻമാപ്പിള എഴുതിയ മുഖപ്രസംഗവും സഭാചന്ദ്രികയിൽ പ്രസിദ്ധപ്പെടുത്തിയ ചില ലേഖനങ്ങളും വായിക്കുവാൻ വളരെ സന്തോഷം തോന്നി. ഇനിയും അനേകർ ആ വന്ദ്യ തിരുമേനിയുടെ സ്മരണകൾ എഴുതുന്നുവെങ്കിൽ അവയുടെ ഒരു സമാഹാരം തിരുമേനിയുടെ ജീവചരിത്രത്തിന്റെ ഒരു സ്ഥൂലരൂപമാകും. സൂക്ഷ്മദൃക്കുകൾക്കു അവയിൽകൂടി ആ പുണ്യദേഹത്തിന്റെ വിശിഷ്ടതകൾ മനസ്സിലാകും. ഭക്തിയുടേയും നിഷ്ഠയുടേയും കേദാരമായിരുന്ന ആ തിരുമേനി ദയവിന്റെയും സഹാനുഭൂതിയുടേയും കേളീരംഗമായിരുന്നെന്നു സ്പഷ്ടമാകും. മാന്യ വായനക്കാർ തങ്ങൾക്കുള്ള സ്മരണകൾ "സീയോൻ സന്ദേശ"ത്തിൽ പ്രസിദ്ധീകരിക്കുമോ?

മുൻ ഉദ്ധരിച്ച ആ ചോദ്യത്തിന്മേൽ തൂങ്ങിനില്ക്കുന്ന സ്മരണയെന്തെന്നറിയുവാൻ നിങ്ങൾ ആകാംക്ഷയായിരിക്കും. അന്നു സന്ധ്യക്കായിരുന്നു പള്ളിക്കാര്യത്തിലുണ്ടായ ഭിന്നത പറഞ്ഞവസാനിച്ചത്. രണ്ടു കക്ഷികളും തിരുമുമ്പാകെ വന്നിരുന്നു. വാദിക്കുവാൻ നല്ല വാഗ്വിലാസമുള്ള പ്രമാണികൾ തങ്ങളുടെ വാദമുഖങ്ങൾ പ്രഗത്ഭതയോടെ തിരുമനസ്സറിയിച്ചു. അത്താഴമേശ പോലും ശരിയായി കഴിക്കാതെ തിരുമേനി വാദം കേട്ടു. ഇരുകൂട്ടരേയും വെവ്വേറെ വിളിച്ചു ഗുണദോഷിച്ചു. നിയമവശങ്ങളെക്കുറിച്ചു വിദഗ്ദ്ധരായ അഭിഭാഷകന്മാരുമായി ആലോചന നടത്തി. രാത്രി ഒരു മണിയായപ്പോൾ ശേഷം കാര്യങ്ങൾ പുലർച്ചയ്ക്കു നീട്ടിവെച്ചു. അതിനുശേഷമാണ് തിരുമേനി ഉറങ്ങുവാ




By P. I. Kurian.

മാനവസമുദായത്തെ ആകമാനം ആകർഷിക്കുന്നതും വ്യാമോഹിപ്പിക്കുന്നതുമായ ഒരു വിശിഷ്ടാവസ്ഥയത്രേ ആനന്ദം. ഈനില സ്വാധീനമാക്കുന്നതിനു സാധാരണോപകരണമായി ലോകർ പലതും സങ്കല്പിക്കുന്നു. ഓരോരുത്തരും ആനന്ദാർജ്ജനത്തിനു മാനദണ്ഡങ്ങളായി ധനം, വിദ്യ, കർമ്മകുശലത, സുകുമാരത, അഭിനവയൗവനം, പരിഷ്കാരം, പരിസരം, സ്ഥാനം, മതം എന്നിവകളിൽ ചിലതോ പലതോ പരിഗണിക്കുന്നുണ്ടെങ്കിലും സൗഭാഗ്യത്തിനു അവ തികച്ചും പര്യാപ്തമായിത്തീരുന്നില്ല. മേലുദ്ധരിച്ച ഉപാധികൾ ചിലക്കു ചില പ്രത്യേക സന്ദർഭങ്ങളിൽ സുഖാസ്പദമായി ഭവിച്ചേക്കാം; എന്നാൽ ശാശ്വത സൗഖ്യത്തിനു വേറെ ഏതോ നിഗൂഢമായി സ്ഥിതിചെയ്യുന്നു എന്ന ബോധം; അനുഭോക്താക്കളിൽ ആകസ്മികസംഭവദ്വാരേണ പ്രത്യക്ഷപ്പെട്ടതാവണം.

മനുഷ്യന്റെ നാവു മധുരത്തേയും, അവന്റെ ഹൃദയം സർവ്വദാ ആനന്ദത്തേയും കാംക്ഷിക്കുന്നു. രസനയ്ക്കു തിക്തകത്തോടും, മനസ്സിനു താപത്തോടും സഹജമായ വിദ്വേഷമാണു് നാം കാണുന്നതു്. സുഖദുഃഖങ്ങൾ ഇടകലർന്ന ഒരു ജീവിതമാണല്ലോ ഓരോരുത്തരുടേയും നിത്യാനുഭവം. ഈ വൈരുദ്ധ്യാനുഭവങ്ങൾ ഒന്നു മറ്റൊന്നിനു നിദാനമായും സൂക്ഷ്മനിരീക്ഷകർക്കു വെളിപ്പെടുന്നു. ഇന്നത്തെ— ഇക്കാലത്തെ ദുഃഖഭാരത്തെ ലഘൂകരിക്കുവാൻ നാം ശ്രമിക്കുന്നതു്, ഇന്നലത്തെ—കഴിഞ്ഞകാലത്തെ സുഖത്തിന്റെ സ്മരണയേയും, നാളത്തെ—വരാൻപോകുന്ന കാലത്തെ സുഖത്തിന്റെ പ്രത്യാശയേയും പുരസ്കരിച്ചാണു്.

ൻ കിടന്നതു്. ഒന്നു കണ്ണടച്ചതേയുള്ളു തിരുമേനി വിളിച്ചുചോദിച്ചു "ശ്ശോ! ശെമ്മാശ്ശ്! ടോ ഇന്നു് അലാറം വെച്ചില്ലേടോ?" പരിഭ്രമത്തോടുകൂടി പിടഞ്ഞെഴുന്നേററു് ടോർച്ചു് തെളിച്ചു സമയം നോക്കി മണി കൃത്യം നാലര. 'ഉവ്വു് തിരുമേനി' എന്നു പറയലും അലാറം കില്ല, കില്ല, കില്ല; ചെല ചെല ചെല; എന്നടിക്കലും ഒരുമിച്ചു കഴിഞ്ഞു. അലാറം നിന്നപ്പോഴേക്കു വേലക്കാരൻ 'മാത്തു' വെള്ളവും പാത്രവും എടുത്തു കട്ടിലിനടുത്തു എത്തിക്കഴിഞ്ഞു. മുഖം കഴുകിക്കൊണ്ടു് തിരുമേനി കല്പിക്കുകയാണു് "ടോ, തന്റെ ഒരു നിമിഷത്തെ ഉറക്കം നാം നഷ്ടപ്പെടുത്തി. നമുക്കതു സാരമില്ല. പക്ഷെ തനിക്കതു സാരമുണ്ടെന്നു നമുക്കറിയാം. തന്റെ പ്രായത്തിൽ നമ്മുടെ കാരണവർ മെത്രാച്ചന്റെ കൂടെയാണു് നാം താമസിച്ചിരുന്നതു്. അന്നു നമുക്കും ചില ബുദ്ധിമുട്ടുകൾ തോന്നിയിരുന്നു. ഇപ്പോൾ അന്നത്തെ പരിശീലനം നമുക്കു ഗുണപ്പെട്ടു. തന്റെ ഒരു നിമിഷത്തിനു നാളെ ഒരു മണിക്കൂർ കൂടുതൽ എടുത്തുകൊള്ളുക." അന്നു കാലത്തെ നമസ്കാരത്തിനു പള്ളിയിൽ പോയപ്പോൾ ഞാൻ വിചാരിച്ചു എത്ര ഉറങ്ങിയില്ലെങ്കിലും ഇത്ര കൃത്യമായി ഉണരുന്ന തിരുമേനി എന്തിനാണിഅലാറം വെപ്പിക്കുന്നതെന്നു്. 1953 ജനുവരി 25-ാംനു-വരെ എല്ലാവരോടൊപ്പം കിഴക്കോട്ടു തിരിഞ്ഞു പ്രാർത്ഥിക്കാറുള്ള ആ തിരുമേനി അന്നു രാത്രി ഹൈക്കലായിലെ ഉയർന്ന പീഠത്തിൽ പടിഞ്ഞാറോട്ടു മുഖമായി ഇരുന്നുകൊണ്ടു് പണ്ടത്തെ പരിശീലനം തന്റെ മക്കൾ പ്രയോജനപ്പെടുത്തുന്നുണ്ടോ എന്നു നോക്കുകയായിരിന്നിരിക്കണം.

(കൂടുതൽ സ്മരണകൾ അടുത്ത ലക്കത്തിൽ)



എന്നാൽ സ്മരണയിൽ നിന്നും നമുക്കു സിദ്ധിക്കുന്ന ആശ്വാസം സർവ്വലൌകികവും സാരമില്ലാത്തതുമാകയാൽ, അതു വർത്തമാന ശല്യത്തിന്റെ ശാണോൽഘർഷണത്തിനു മാത്രം ഉപകരിക്കുന്നു. മനുഷ്യന്റെ ദിവ്യമായ ആഹാരം ആശാബന്ധവും, അവനു ജീവിക്കുന്നതിനുള്ള ഔഷധം ആദർശകല്പനയുമാണെന്നു യഥാർത്ഥ ചിന്തയിൽ ഏവനും ബോധപ്പെടും. വിദൂരസ്ഥമായ ശൈലശൃംഗത്തിൽ നാം ആരോപിക്കുന്ന സ്നിഗ്ദ്ധശ്യാമളത നമ്മുടെ നേത്രങ്ങളേയും, വ്യോമവീഥിയിലെ അണ്ഡഗോളങ്ങളിൽ നാം ഉത്ഭാവനം ചെയ്യുന്ന പ്രഭാതരളത നമ്മുടെ ഹൃദയങ്ങളേയും ആവർജ്ജിക്കുക സാധാരണമാണല്ലോ. ഏവംവിധമുള്ള നിത്യാനുഭവങ്ങളിൽ നിന്നും മനുജഹൃത്തെ ഏതുരീതിയിൽ ആകർഷിക്കുന്നതും, ആനന്ദിപ്പിക്കുന്നതുമായ ചിലതുണ്ടെന്നു നമുക്കു സമ്മതിക്കാതെ ഗത്യന്തരമില്ല. ജനദുഃഖാത്മകമായ ഇഹത്തിൽ ജീവിക്കുന്ന മനുഷ്യൻ സച്ചിദാനന്ദാത്മകമായ സനാതന ജ്യോതിസ്സിനെ സങ്കല്പദൃഷ്ട്യാ ദർശിച്ചു്, അതിനെ ആരാധിച്ചു്, അവയിൽ സർവ്വവും സമർപ്പിച്ചു്, പരിതഃസ്ഥിതികളിൽനിന്നുയർന്നു്, പരമാനന്ദപദത്തെ പ്രാപിക്കുന്നു. ആ ഏക പദവിയല്ലാതെ നമുക്കു ഇതരപ്രാപ്യസ്ഥാനമില്ല. മോക്ഷപ്രാപ്തിപോലും ആ പദവിയെ പ്രാപിക്കാനുള്ള മാർഗ്ഗമാണു്. മനുഷ്യദൃഷ്ടിക്കു അഗോചരമായ ദിവ്യജ്യോതിസ്സിലുള്ള സർവ്വാശ്രയമത്രേ ആനന്ദത്തിനു നിദാനം.

ഐഹിക ജീവിതാരംഭദശ മുതൽ ഓരോരുത്തരും അനുഷ്ഠിക്കേണ്ടതും, അല്ലാത്തതുമായ കൃത്യങ്ങളെക്കുറിച്ചു ബോധമുള്ളവരായിത്തീരുന്നു. ഓരോരുത്തരുടേയും വളർച്ചയ്ക്കനുസരണമായി അവരുടെ ബോധങ്ങളുടെ എണ്ണവും പുഷ്ടിപ്പെട്ടുകൊണ്ടാണിരിക്കുന്നതു്. കാലാന്തരത്തിൽ മനുഷ്യനു ലഭിച്ചിട്ടുള്ള ബോധശതങ്ങൾ അവന്റെ കർത്തവ്യപരിധിയെ വികസിപ്പിക്കുന്നു. കർത്തവ്യം അഥവാ ധർമ്മം അനുഷ്ഠിക്കുമ്പോൾ, മാനവൻ സുഖാവസ്ഥയിലേയ്ക്കും, അവയുടെ പൂർണ്ണതയിൽ ആനന്ദത്തിലേക്കും പരിപൂർണ്ണതയിൽ പരമാനന്ദത്തിലേയ്ക്കും ആരോഹണം ചെയ്യുന്നു. നേരെ മറിച്ചനുഷ്ഠിക്കുമ്പോൾ ജീവിതം പരമദുരിതത്തിൽ പരിണമിക്കുന്നതായും കാണാം. ആദിമദ്ധ്യാന്തത്തിൽ ഒന്നുപോലെ മനോഹരമായി, ഐഹികപാരത്രിക ധർമ്മങ്ങൾ അവിരോധേന ലഭിക്കുന്നതും, ആർജ്ജനദശയിലും, അനുഭൂതി ദശയിലും മററു ദുഃഖങ്ങളും ദോഷങ്ങളും സ്പർശിക്കുകയോ ദർശിക്കുകയോ ചെയ്യാത്തതുമാണു് പരമാനന്ദം എന്നു ശ്രുതികൾപോലും ഉൽഘോഷിക്കുന്നതിൽ നിന്നും ആ വിശിഷ്ടാവസ്ഥയുടെ മാഹാത്മ്യം നമുക്കു് ഗ്രഹിക്കാം.

മേൽപ്രസ്താവിച്ച വിധത്തിൽ ഉളവാകുന്ന ആനന്ദം ഐദംപര്യേണ ദൈവധ്യാനത്തിൽ നിന്നും, അതു കഴിഞ്ഞാൽ തൽസാഹോദര്യം വഹിക്കുന്ന സാഹിത്യപരിശീലനത്തിൽനിന്നും മാനവസമുദായത്തിനു സിദ്ധിക്കുന്നു. മനസ്സിനെ ഏകാഗ്രമാക്കി ദൈവധ്യാനംചെയ്യുന്നതു സാധാരണ ജനങ്ങൾക്കു ക്ഷിപ്രസാധ്യമല്ല. മഹദ്വചനങ്ങളും, തത്വങ്ങളും ജിഹ്വാഗ്രത്തിൽ നിന്നും ബഹിർഗ്ഗമിപ്പിക്കുവാൻ ആർക്കുംസാധിക്കുമെങ്കിലും, അവയുടെ ഗഹനതത്വം ഗ്രഹിക്കുവാനോ, ഗ്രഹിച്ചാൽ തന്നെ അനുഭൂതിക്കു വിഷയമാക്കുവാനോ അധികംപേരും അശക്തരാണു്. വേദം ദൂരെനിന്നു ആജ്ഞാപിക്കുന്നതു മനുഷ്യഹൃദയവേദിയിൽ വേരൂന്നണമെങ്കിൽ സാഹിത്യപ്രചോദനം കൂടിയേ കഴിയൂ. പുരുഷാർത്ഥചതുഷ്ടയങ്ങൾ സാഹിത്യത്തിൽ നിന്നും മന്ദബുദ്ധികൾക്കു പോലും അനായാസേന സിദ്ധിക്കുന്നു എന്നു ആചാര്യന്മാർ അഭിപ്രായപ്പെടുന്നതിന്റെ ഹേതുവും ഇതുതന്നെ. ലാവണ്യവതിയായ ഒരു ഉത്തമനായിക തൽപ്രാണനാഥഹൃദയം സ്വന്തഗുണഗണങ്ങളാൽ വശീകരിച്ചു്, ഐഹികപാരത്രിക ധർമ്മാധർമ്മങ്ങളെ ഫലവത്തായി ഉപദേശിക്കുമ്പോലെ പരിണതപ്രജ്ഞനായ സാഹിത്യലേഖകൻ അനുവാചകരുടെ ഹൃദയങ്ങളെ ക്ഷണമാത്രത്തിൽ, പരനിർവൃതിയാകുന്ന പാല്ക്കടലിൽ ആറാടിച്ചു്, അവക്കു സമഞ്ജസമായി ഹിതപ്രദാനം ചെയ്യുന്നു. ഇതാണു വേദത്തിൽനിന്നും, ശാസ്ത്രത്തിൽനിന്നും വ്യത്യസ്തമായ സരണിയിൽക്കൂടെ സാഹിത്യം ഉൽക്കർഷത്തെ പ്രാപിക്കുന്നു എന്നു പറയുന്നതു്. ദൈവഭക്തിയും വചനാമൃതവും മനുഷ്യഹൃദയത്തിനു ആനന്ദം നൽകുന്നു.

## കുട്ടികൾക്കുമാത്രം

### കൊച്ചേട്ടൻ

ബാലപംക്തി ഇന്നത്തെ പ്രസിദ്ധീകരണങ്ങളുടെ ഒരു പ്രത്യേകതയായിതീർന്നിട്ടുണ്ടു്. കലയുടേയും വിജ്ഞാനത്തിന്റേയും മാറ്റത്തിൽ ബാലികാബാലന്മാരെ കാൽ വെപ്പിക്കുകയാണ് സാധാരണ ബാലപംക്തി ചെയ്തുകൊണ്ടിരിക്കുന്നതു്. 'സീയോൻ സന്ദേശം' ബാലജനത്തിനുവേണ്ടി കൊച്ചേട്ടനെ പിടിച്ചു് ഇതിൽ ബന്ധിച്ചിരിയ്ക്കുകയാണ്.

കൂട്ടുകാരെ സമ്പാദിക്കുന്നകാര്യത്തിൽ മററാരേയുംകാൾ ബാലജനങ്ങളാണ് കൂടുതൽ ഉത്സാഹം പ്രദർശിപ്പിക്കുന്നതു്. സ്വന്ത ഇടവകയും സ്വന്ത നാട്ടും കഴിഞ്ഞു് പുറത്തുള്ള സമപ്രായക്കാരുമായി പരിചയപ്പെടുക, എഴുത്തുകുത്തുകൾ നടത്തുക, ഇടയ്ക്കൊന്നു് കൂടികാണുവാൻ സൌകര്യപ്പെടുക, ഇവയെല്ലാം ആഹ്ലാദകരമല്ലേ. കൊച്ചനിയന്മാർക്കും അനുജത്തിമാർക്കും എന്തുതോന്നുന്നു? ഈ വക കാര്യത്തിൽ കൊച്ചേട്ടൻ ഒരു കൊച്ചു ഭ്രാന്തൻ തന്നേയാണ്. അതുകൊണ്ടു് കുസൃതിക്കുട്ടുകളായ കൊച്ചനുജത്തിമാർ കൊച്ചേട്ടനെ ഭ്രാന്തൻ കൊച്ചേട്ടൻ എന്നു് വിളിയ്ക്കരുതുകിട്ടോ. അങ്ങിനെ വിളിച്ചാൽ കൊച്ചേട്ടൻ കരയും—ട്ടോ.

പരസ്പരം പരിചയപ്പെടുവാനും സമ്മാനങ്ങൾ കൈമാറുവാനും, കത്തുകൾ, അയപ്പാനും, നിങ്ങളുടെ കഴിവുകളെ പ്രസിദ്ധപ്പെടുത്തുവാനുമായിട്ടു്, പത്രാധിപർസാറുമായി ആലോചിച്ചു് കൊച്ചേട്ടൻ ഒരു പദ്ധതി തയ്യാറാക്കിയിട്ടുണ്ടു്. അതു നിങ്ങൾ ആലോചിച്ചു് സ്വീകാര്യമാണെങ്കിലും അല്ലെങ്കിലും നിങ്ങളുടെഅഭിപ്രായം കൊച്ചേട്ടനെ അറിയിക്കു. ഇതാണ് പ്ലാൻ. നമുക്കൊന്നു് ഒരുമിച്ചുകൂടാം. എവിടാ? ഈ സന്ദേശത്തിന്റെ പേജിൽ. യാത്രച്ചെലവു ആവശ്യമില്ലല്ലോ. ഒരുമിച്ചുകൂടികഴിയുമ്പോൾ നമുക്കൊരു തലക്കെട്ടുണ്ടാക്കാം. "സീയോൻ ബാലികാബാലസംഘം" എന്താ— തലക്കെട്ടു് പററുമോ? ഈ സംഘത്തിൽ ചേരുവാൻ ആഗ്രഹിക്കുന്നവർ (15 വയസ്സിനു താഴെയുള്ളവർ) വിവരം കൊച്ചേട്ടനെ അറിയിക്കുമ്പോൾ മുറപ്രകാരം അവരുടെ പേരുകൾ ഇതിൽ പരസ്യപ്പെടുത്തും. അതു മാത്രമോ? പോരാ. ഈ പുറം എപ്പോഴും നിങ്ങൾക്കായിട്ടു് കൊച്ചേട്ടൻ വലിയ എഴുത്തുകാരുടെ ആക്രമണത്തിൽനിന്നും തടഞ്ഞു വച്ചിരിക്കും. അപ്പോൾ ഈ പുറത്തു കാണേണ്ടതുനിങ്ങളുടെ ലേഖനങ്ങളാണ്. പ്രബന്ധങ്ങൾ, കൊച്ചുകഥകൾ, കവിതകൾ, രസകരമായ സ്മരണകൾ ഇവയൊക്കെ നിങ്ങൾ വൃത്തിയായി എഴുതി അയക്കണം. കൊച്ചേട്ടൻ അവ രണ്ടുമൂന്നു പ്രാവശ്യം വായിച്ചു് രസിച്ചു് അത്യാവശ്യമായ വല്ല തിരുത്തുകളും വേണ്ടിവന്നാൽ അവയും ചെയ്തു്, അയച്ചുതന്ന അംഗത്തിന്റെ പേരു് വച്ചു് അങ്ങു് പ്രസിദ്ധീകരിക്കും. എത്രയോ ആളുകൾ അതു വായിക്കും. എത്രപേർ നിങ്ങളെക്കുറിച്ചു് സംസാരിക്കും. അങ്ങിനെ നിങ്ങളുടെ ചിന്തയുടെ പരിമേവും പേനയുടെ വിറയും കൊച്ചേട്ടൻ തീർത്തുതരും. ഈ പ്രാവശ്യം കൊച്ചേട്ടൻതന്നെ ഒരു കഥയെഴുതാം.

## പറവമീൻ

പക്ഷികൾ പറക്കും. മത്സ്യമോ? നിങ്ങൾ കണ്ടിട്ടുണ്ടോ? ദൈവം പക്ഷികൾക്കാണ് പറക്കുന്നതിനു് ചിറക് കൊടുത്തതു്. സണ്ടേസ്കൂളിൽ പഠിക്കുന്ന കൊച്ചനുജൻ ഒന്നു പറയൂ, എത്രാമത്തെ ദിവസമാണ് ദൈവം പറവകളേയും മത്സ്യങ്ങളേയും സൃഷ്ടിച്ചതു്? ങെ? ങാ. 5-ാമത്തെ ദിവസം. അങ്ങിനെ അഞ്ചാമത്തെ ദിവസം വെള്ളത്തിൽനീന്താൻ തൊങ്ങലുകളോടുകൂടി മത്സ്യത്തേയും ആകാശത്തിൽ പറക്കുവാനുള്ള ചിറകുകളോടു കൂടി പക്ഷികളേയും സൃഷ്ടിച്ചു. എന്താ സ്ഥിതി? മാനംമുട്ടെ പറക്കുന്ന കഴുകൻ മുതൽ നിലം പററെപറക്കുന്ന കാക്കവരെ മുകളിൽ; തത്തിതത്തി നീന്തുന്ന 'തത്തപ്പൻ' മുതൽ കടലിളക്കിമറിക്കുന്ന 'കടലാന'വരേയുള്ള മത്സ്യങ്ങൾ താഴെ. എവിടേയുമുണ്ടല്ലോ വലിയവർ ചെറിയവരെ വിഴുങ്ങുന്നപണി. കുറച്ചുനേരംകഴിഞ്ഞപ്പോൾ ആദ്യത്തെ സന്തോഷമൊക്കെ മാറി. സ്രാവുമീൻ (നിങ്ങൾ കണ്ടിട്ടുണ്ടോ ഈ മത്സ്യത്തെ) പതുക്കെ ചെറുമീനുകളെ പിടിച്ചു വിഴുങ്ങുവാൻ തുടങ്ങി. കൊച്ചുമീനെല്ലാംഓടടാ ഓട്ടം. അതിനിടയിൽ ഒരുമീൻ മേലോട്ടുനോക്കി, പക്ഷികൾപറക്കുന്നു. അമ്പടാ,ഈ ദൈവം ആ ചിറക് ഞങ്ങൾക്കു തന്നിരുന്നെങ്കിൽ- ആ മീൻ കൂട്ടുകാരേയും വിളിച്ചുകൊണ്ടു ചെന്നു് ദൈവത്തിന്റെ മുമ്പിൽ ആദരപൂർവ്വം അപേക്ഷ സമർപ്പിച്ചു. ശ്രദ്ധാപൂർവ്വം ദൈവംകേട്ടു. 'അപ്പോൾ നിങ്ങൾക്കു പറക്കാൻ ചിറക വേണമല്ലെ. ശരി. എന്നാൽ ഇപ്പോൾ മുതൽ നിങ്ങൾക്കു് പറക്കാം. പക്ഷെ ഒരു കാര്യമുണ്ടു് ഇനി സങ്കടവും ആവലാധിയുംകൊണ്ടു് ഇങ്ങോട്ടു വരാൻ പാടില്ല' ദൈവത്തിന്റെ ഈ കല്പന ആ കൊച്ചുമീനുകൾക്കു് നന്നാ പിടിച്ചു. ചിലർ തുള്ളിച്ചാടി. മററു ചിലർ പൊട്ടിച്ചിരിച്ചു. ഒരുത്തൻപറഞ്ഞു: ഇനി ആ സ്രാവു് വരട്ടടാ—കാണിച്ചുകൊടുക്കാം. ഞാൻ അനങ്ങാതെ നില്ക്കും. വായപൊളിച്ചു് അടുത്തു വരുമ്പോൾ എടുത്തു ഒരു പറക്ക പറക്കും. അവനെന്തുചെയ്യും?

മത്സ്യങ്ങൾ ആലോചിച്ചു. നമുക്കൊരു പുതിയ പേരുവേണം. ഒരു മിടുക്കൻ ഉടനടി പറഞ്ഞു പറവമീൻ. കൊള്ളാം നല്ല പേരു് എല്ലാവരും സ്വീകരിച്ചു.

അടുത്ത പ്രഭാതത്തിൽ ജലപ്പരപ്പിലെല്ലാം ഒരു തകൃതിയായിരുന്നു. സ്രാവു വന്നു. പറവമീൻ പറന്നു. ഒററപറക്കലിൽ 200അടിവരെ പറക്കും. പെട്ടെന്നു എന്തോ ഒരു ഭീമൽസാധനം മുകളിൽ കാണപ്പെട്ടു. ഇപ്പോഴാണെങ്കിൽ വിമാനമാണെന്നു ധരിച്ചേനെ. അതു് വിമാനമല്ല. അൽബത്രോസ്സ് (Albatross) എന്ന ഒരു പക്ഷിയായിരുന്നു. പറവമീൻ വെള്ളത്തിൽനിന്നു് പൊങ്ങലും അൽബത്രോസ്സ് കൊക്കിനുള്ളിലാക്കലും ഒന്നിച്ചു കഴിയും. അമ്പടാ, വലിയ കുഴപ്പമായി. ഇനി എന്തുചെയ്യും? വെള്ളത്തിൽ സ്രാവ്—വായുവിൽ അൽബത്രോസ്സ്. ഒരിടത്തും ജീവിക്കാൻ വയ്യ. ഇനി അങ്ങോട്ടു്. (ദൈവത്തിന്റെ അടുക്കൽ) പോകാനും പാടില്ല. കുഴപ്പത്തിലായന്നല്ലേ പറയേണ്ടു. ഈ അൽബത്രോസ്സിനേയും പറവമീനേയും പററി നിങ്ങളെ ജന്തുശാസ്ത്രം പഠിപ്പിയ്ക്കുന്ന നാച്ചുറൽ സയിൻസ്സ് സാറിനോടു് ചോദിച്ചാൽ കൂടുതൽ വിവരം കിട്ടും. ഇപ്പോൾ നിങ്ങൾ ഒന്നു പറയൂ. ഈ സംഭവംകൊണ്ടു് പറവമീൻ എന്തു പഠിച്ചു. നിങ്ങൾ എന്തെല്ലാം മനസ്സിലാക്കി. എഴുതി അയച്ചാൽ അടുത്തലക്കത്തിൽ പ്രസിദ്ധപ്പെടുത്താം.

---

'സീയോൻ ബാലികാബാല സംഘ'ത്തിൽ ചേരുവാൻ ആഗ്രഹിക്കുന്നവർ പേരു്, വയസ്സ്, പിതാവിന്റേയോ രക്ഷകർത്താവിന്റേയോ മേൽവിലാസം, ഇടവകപള്ളി എന്നിവ ചേർത്തു 'കൊച്ചേട്ടൻ' 'സീയോൻ സന്ദേശം' സീയോൻ സെമിനാരി, കൊരട്ടി എന്ന മേൽവിലാസത്തിൽ ഒരു കാഡ് അയച്ചേക്കുക.



## "അപ്പോക്രീപ്പാ"

**Bible Study**

**(Apocrypa)**

(കേളച്ചന്ത മക്കോസ്സ് കശ്ശീശ്ശാ)

ഇപ്പോൾ നമ്മുടെ നിത്യോപയോഗത്തിൽ ഇരിക്കുന്ന വി: വേദപുസ്തകത്തിൽ ചേർത്തിട്ടില്ലാത്തതും, എന്നാൽ വേദഭാഗമായി ചിലർ സ്വീകരിക്കുന്നതും, മററു ചിലർ അറിവിനും, ഗുണീകരണത്തിനുമായി മാത്രം വായിക്കുവാൻ നിർദ്ദേശിച്ചിട്ടുള്ളതുമായ ചില പുസ്തകങ്ങളേയാണ് അപ്പോക്രീപ്പാ എന്നു വിളിച്ചുവരുന്നതു്.

അപ്പോക്രീപ്പാ എന്ന വാക്കിനു് എതുകാലത്തേതെന്നും, ഉത്ഭവം എങ്ങിനെയെന്നും നിശ്ചയമില്ലാത്തതു്, ശരിയല്ലാത്തതു്, ഗൂഢമായതു്, അല്ലങ്കിൽ യഥാർത്ഥമല്ലാത്തതു് എന്നിങ്ങനെ പല അർത്ഥങ്ങൾ പറയാവുന്നതാണ്.

സർദ്ദീസിലെ ബിഷപ്പായ മെലിത്തോസ്, യറുശലേമിലെ കൂറിലോസ്, അലക്സന്ത്രിയായിലെ

ക്ലമൻറ്, തെർത്തുല്യൻ, ജറോം മുതലായ പൂർവ്വിക സഭാപിതാക്കന്മാർ, 'ഇവയെ വേദവിപരീതികളാണ് കാനോനിക പുസ്തകങ്ങൾ എന്നും വളരെ ഗൂഢാർത്ഥങ്ങൾ അടങ്ങിയിട്ടുള്ളവയെന്നും പറഞ്ഞ് വേദപുസ്തകഭാഗങ്ങളോട് കൂട്ടിച്ചേർത്തിട്ടുള്ളതെ'ന്നു പറയുന്നു. ഒരു വേദപണ്ഡിതനായ ഗാലത്തൂസ് എന്ന ദേഹം കാനോനിക പുസ്തകങ്ങളെ ഓരോന്നായി പറഞ്ഞിട്ട് ഇവ കൂടാതെ ഉള്ളവയെല്ലാം അപ്പോക്രീപ്പായിൽ ചേർത്ത് അറിവു വർദ്ധിക്കുന്നതിനായി വായിച്ചുകൊള്ളുക എന്നു പറയുന്നു. വേദസത്യങ്ങൾക്കും, സഭാസിദ്ധാന്തങ്ങൾക്കും ആധാരമായി ഇവയെ എടുത്തുകൂടാ എന്നും അദ്ദേഹം അഭിപ്രായപ്പെട്ടിട്ടുണ്ട്.

## പഴയനിയമ അപ്പോക്രീപ്പാ

പുസ്തകങ്ങൾ താഴെ പറയുന്നവയാണ്.

1—എസ്രാ 1—2 ഭാഗങ്ങൾ.
2—തൂബീദ് (**Tobit**)
3—യൂദിത്ത് (**Judith**)
4—എസ്തേറിന്റെ ബാക്കി
**Sequel to Esthar**)
5—മഹാജ്ഞാനം (**Wisdom**)
6—സഭാപ്രസംഗി (**Eccleciasticus**)
7—ബാറുക്ക് (**Baruch**)
8—മൂന്നു പൈതങ്ങളുടെ പാട്ട്
9—സൂസന്നാ.
10—ബേലും പെരുമ്പാമ്പും
(**Bel & the Dragon**)
11—മനശ്ശെയുടെ പ്രാർത്ഥന.
12—മക്കാബിയർ 1-ം 2-ം ഭാഗങ്ങൾ.

## പുതിയനിയമ അപ്പോക്രീപ്പാ

1—ക്ലമന്തിന്റെ ലേഖനം (കോരന്ത്യാസഭയ്ക്ക്)
2—ഹെർമ്മീസിന്റെ "ആട്ടിടയൻ"
3—അപ്പോസ്തോല ഭരണഘടന
4—വി: യാക്കോബിന്റെ സുവിശേഷം
5—വി: തോമസ്സിന്റെ സുവിശേഷം മുതലായവയാകുന്നു.

അപ്പോക്രീപ്പാ ബൈബിളിക്ക് സ്വീകാര്യമല്ലാത്തതിന്റെ കാരണങ്ങളെപ്പറ്റി ആരാഞ്ഞശേഷം, അതിന്റെ ഗുണവശങ്ങളെപ്പറ്റി അറിയുന്നത് വേദപഠനത്തിന് പ്രയോജനകരമായിരിക്കും. ഒന്നാമതായി വേദപണ്ഡിതനായ വി: ജറോം ഇതിനെ സ്വീകരിക്കുന്നതിന് എതിരായിരുന്നു. സുപ്രസിദ്ധ യഹൂദഗ്രന്ഥകാരനായിരുന്ന ജോസഫസ് വേദഭാഗങ്ങളായി ഇവയെ ഗണിച്ചിരുന്നില്ലാ. നമ്മുടെ കർത്താവും, അപ്പോസ്തോലന്മാരും പഴയനിയമത്തിൽ നിന്ന് പല ഭാഗങ്ങളും ഉദ്ധരിക്കുന്നുണ്ടെങ്കിലും, അപ്പോക്രീപ്പായിൽ നിന്ന് യാതൊരു ഭാഗവും ഉദ്ധരിക്കുന്നതായി കാണുന്നില്ലാ. ഇപ്പോഴത്തെ പഴയനിയമം 'മലാഖി'യിൽ അവസാനിപ്പിച്ച്, പുതിയനിയമം 'മത്തായിയുടെ സുവിശേഷ'ത്തിൽ തുടങ്ങുന്നത്, ഇടയ്ക്ക് ദൈവനിശ്വാസനീയങ്ങളായ ദീർഘദർശനപുസ്തകങ്ങൾ ഇല്ലെന്നുള്ള രീതിയിലാണ്. മലാഖിയുടെ ദീർഘദർശനം സുവിശേഷങ്ങളിൽ പൂർണ്ണമായി നിർവ്വഹിക്കപ്പെടുന്ന രീതിയിലാണ് രണ്ടിലേയും ചില അദ്ധ്യായങ്ങൾ വായിച്ചാൽ തോന്നിപ്പോകുന്നത്. ഉദാഹരണമായി മലാഖി 3-ാം അദ്ധ്യായം 1-ാം വാക്യം; ടി 4-ാം അ: 5. 6. വാക്യങ്ങൾ. "എനിയ്ക്കു മുൻപായി വഴി നിരത്തേണ്ടതിന് ഞാൻ എന്റെ ദൂതനെ അയയ്ക്കുന്നു." "യഹോവായുടെ വലുതും ഭയങ്കരവുമായ നാൾ വരുന്നതിനു മുൻപേ ഞാൻ നിങ്ങൾക്ക് ഏലിയാപ്രവാചകനെ അയയ്ക്കും". "ഞാൻ വന്ന് ഭൂമിയെ സംഹാരശാപംകൊണ്ട് ദണ്ഡിപ്പിക്കാതിരിക്കേണ്ടതിന് അവൻ അപ്പൻമാരുടെ ഹൃദയം മക്കളോടും, മക്കളുടെ ഹൃദയം അപ്പന്മാരോടും നിരപ്പാക്കും."

മർക്കോസ് 1-ാം അ: 2-ാം വാ; "ഞാൻ നിനക്കു മുൻപായി എന്റെ ദൂതനെ അയയ്ക്കുന്നു. അവൻ നിന്റെ വഴി ഒരുക്കും."

ലൂക്കോസ് 1-ാം അ: 16_17 വാക്യങ്ങൾ. "അവൻ ഇസ്രായേൽ മക്കളിൽ പലരേയും അവരുടെ ദൈവമായ കർത്താവിങ്കലേക്ക് തിരിച്ചു വരുത്തും. അവൻ അപ്പന്മാരുടെ ഹൃദയങ്ങളെ മക്കളിലേക്കും വഴങ്ങാത്തവരെ നീതിമാന്മാരുടെ ബോധത്തിലേക്കും തിരിച്ചുകൊണ്ട് ഒരുക്കമുള്ളോരു ജനത്തെ കർത്താവിനുവേണ്ടി ഒരുക്കുവാൻ അവനു മുൻപായി ഏലിയാവിന്റെ ആത്മാവോടും, ശക്തിയോടും കൂടെ നടക്കും."



# ★ "സീയോൻ റേഡിയോ" ★

## I. തിരുമനസ്സിലെ സന്ദേശം

സ്വാതന്ത്ര്യ ഉത്തരവാദിത്വത്തിന്റെ ഭാരം വർദ്ധിപ്പിക്കുന്നു. ഭാരതം സ്വതന്ത്രമായി. ഭാരതീയരുടെ ചുമതലകളും വർദ്ധിച്ചു. ഭാരതത്തിലെ പുരാതന ക്രിസ്തീയ സഭാംഗങ്ങളായ നാം ഈ വസ്തുത ശരിയായി മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഭാരതത്തിലെ ബഹുലക്ഷങ്ങളിൽ സുവിശേഷവെളിച്ചം പരത്തുവാനുള്ള ചുമതല പുരാതനസഭയായ നമ്മുടേതാണ്. വിദേശമിഷ്യനറിമാരുടെ പ്രവർത്തനങ്ങൾ സംശയദൃഷ്ടിയോടെ വീക്ഷിക്കപ്പെടുന്ന ഈ അവസരത്തിൽ വി: സഭ സുവിശേഷപ്രചരണത്തിനായി മുൻകൈയെടുത്ത് ഇറങ്ങണം. അതിനുള്ള സജ്ജീകരണങ്ങൾ പൂർത്തിയാക്കുവാൻ ഇനിയും വിളംബം വരുത്തുന്നത് മൗഢ്യമാണ്. നാം ഇറങ്ങിത്തിരിക്കുമ്പോൾ മാർഗ്ഗങ്ങൾ താനെ പ്രത്യക്ഷപ്പെട്ടുകൊള്ളും. ആകയാൽ സേവനസന്നദ്ധരായവർ മുന്നോട്ടു വരുവാൻ നാം ആഹ്വാനം ചെയ്തുകൊള്ളുന്നു. വഴിയും സത്യവും ജീവനുമായവൻ നമ്മെ നടത്തട്ടെ.

വിശ്വാസികളോട് പറയുവാനുള്ളത്, അവർ വിശ്വാസത്തിൽ ഉറച്ചു നില്ക്കട്ടെ എന്നു മാത്രമാണ്. പീഢകളും പരിഹാസങ്ങളും വരുമ്പോൾ ദുഃഖിച്ചു വിമുഖരാകുന്നവർ ആടുന്ന ഞാങ്ങണയും തളരുന്ന താളടിയുമാണ്. ഉറച്ചുനില്ക്കുന്ന, നട്ടെല്ലുള്ള വിശ്വാസികളായി നിങ്ങൾ നിൽക്കണം. 'ദുഃഖിക്കുന്നവർ ഭാഗ്യവാന്മാർ, അവർക്കു ആശ്വാസം

---

ഈ വാക്യങ്ങളുടെ സാമ്യംകൊണ്ട് ഇതിനിടയ്ക്ക് വരുന്ന അപ്പോക്രീപ്പാ പുസ്തകങ്ങൾക്ക് വേദപുസ്തകത്തിൽ കാര്യമായ സ്ഥാനമില്ലെന്നാണ് സൂചിപ്പിക്കപ്പെടുന്നത്.

അപ്പോക്രീപ്പാ പുസ്തകങ്ങൾക്ക് മറ്റൊരു ന്യൂനത പറയാനുള്ളത് പ്രസ്തുത പുസ്തകങ്ങൾ വായിച്ചാൽ മറ്റു വേദഭാഗങ്ങൾ വായിച്ചാലനുഭവപ്പെടുന്നതുപോലെയുള്ള ഒരു ഗാംഭീര്യമോ ആന്തരീകശക്തിയോ അവയിൽ കാണുന്നില്ലാ എന്നുള്ളതാണ്. മാത്രമല്ലാ അപ്പോക്രീപ്പായുടെ കാലത്ത് അതിന് മുൻപുണ്ടായിരുന്നതുപോലെ ദീർഘദർശികളോ ദീർഘദർശന നൽവരങ്ങളോ ഉണ്ടായിരുന്നില്ലാ എന്ന് അപ്പോക്രീപ്പായിൽ നിന്നുതന്നെ കാണാവുന്നതാണ്. ഉദാഹരണമായി 1. മക്കാബി 4: 46 ൽ "അവർ ആ കല്ലുകൾ ദേവാലയം നിന്ന പർവ്വതത്തിൽ സൗകര്യമായ സ്ഥലത്ത്, ഒരു ദീർഘദർശി വന്ന് അവ എന്തു ചെയ്യണമെന്ന് കല്പിക്കുന്നതുവരെ അതിന്നായി സൂക്ഷിച്ചു." എന്ന് കാണുന്നു. ടി പുസ്തകം 9-ാം അ. 27-ാം വാക്യത്തിൽ "ആകയാൽ ഇസ്രായേലിൽ ഒരു വലിയ പീഢ ഉണ്ടായി. അവരുടെ ഇടയിൽ ഒരു ദീർഘദർശി ഇല്ലാതിരുന്ന കാലത്തിനിടയിൽ ഇപ്രകാരം ഒന്ന് ഉണ്ടായിട്ടില്ലാ" എന്നും 14-ാം അ: 41-ാം വാക്യത്തിൽ "ഒരു വിശ്വസ്ത ദീർഘദർശി എഴുന്നേല്ക്കുന്നതുവരെ ശെമഓൻ എന്നേക്കും അവരുടെ ഭരണകർത്താവും പ്രധാനാചാര്യനും ആയിരിക്കണമെന്നുള്ളത് യഹൂദന്മാരും പുരോഹിതന്മാരും നന്നായി ബോധിച്ചു." ഈ വാക്യങ്ങൾ അപ്പോക്രീപ്പാ കാലത്ത് ഇസ്രായേലിൽ വിശ്വസ്തനായ ഒരു ദീർഘദർശി ഇല്ലാതിരുന്നു എന്നും അതിനാൽ അപ്പോക്രീപ്പാ പുസ്തകങ്ങൾക്ക് ദീർഘദർശനപുസ്തകങ്ങളോടൊപ്പം വില കല്പിക്കേണ്ടതില്ലെന്നും സൂചിപ്പിക്കുന്നു. യഹോവായുടെ അരുളപ്പാടുണ്ടായതായി മറ്റു പ്രവചനങ്ങളിൽ കാണുന്നതുപോലെ ഈ പുസ്തകങ്ങളിൽ ആരും തന്നെ അവകാശപ്പെടുന്നുമില്ലാ.

(തുടരും)

ലഭിക്കും.' പ്രലോഭനങ്ങളും ഭീഷണികളും നിങ്ങളെ വഴിതെററിക്കാതിരിക്കട്ടെ.

അടുത്തതായി നമ്മുടെ കൊച്ചിഭദ്രാസനത്തെ കുറിച്ച്-പോററമ്മമാരുടെ പരിലാളനത്തിൽകഴിഞ്ഞു കൂടുവാൻ മാത്രം ഭാഗ്യമുണ്ടായിരുന്ന നമ്മുടെ ഇടവക ഇപ്പോൾ സ്വന്തം കാര്യം ഉണർവ്വോടെ നോക്കുവാൻ തക്കവണ്ണം സർവ്വശക്തൻ കരുണചെയ്തിട്ടുണ്ട്. എന്നാൽ അടിച്ചുകെട്ടും പിടിച്ചിടീലും പരിശീലിച്ചിട്ടില്ലാത്ത മുട്ടാട്ടുകൾ കതറുന്ന അനുഭവങ്ങൾ അഭിമുഖീകരിക്കേണ്ടിവന്നിട്ടുണ്ടെന്നു ഖേദപൂർവ്വം സ്മരിക്കുന്നുവെങ്കിലും ബഹുഭൂരിപക്ഷവും നല്ല മേച്ചിൽപുറങ്ങളിലേയ്ക്കു ഉത്സാഹപൂർവ്വം വന്നു ചേരുന്നതും ഇണക്കമായി കഴിയുന്നതും വളരെ സന്തോഷത്തിനു വക തരുന്നു. കൊച്ചെങ്കിലും ദൈവപരിപാലനത്തിൽ ഈ ഭദ്രാസനം വളൎന്നു വരുന്നുവെന്നും അതിന്റെ പുരോഗമനത്തിൽ സഭയുടെതലവനായ പ: പാത്രിയാക്കീസുബാവാതിരുമനസ്സുകൊണ്ടും മലങ്കര സഭയിലെ മററു ഭദ്രാസനങ്ങളും സഹോദര മെത്രാപ്പോലീത്താ തിരുമേനിമാരും വൈദികരും വിശ്വാസികളും വേണ്ട താങ്ങും തണലും നല്കിക്കൊണ്ടിരിക്കുന്നുവെന്നും ആയതിനു നാമും കൊച്ചിഭദ്രാസനത്തിലെജനങ്ങളും ഹൃദയംഗമമായ കൃതജ്ഞതയുള്ളവരാണെന്നും ഈയവസരത്തിൽ പ്രസ്താവിച്ചുകൊള്ളട്ടെ.

## II. ശീഘ്രവാർത്ത

പരിശുദ്ധ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ടു് തുക്കിദേശത്തുള്ള തന്റെ ആത്മീയമക്കളെ സന്ദർശിച്ചശേഷം വി: സിംഹാസനത്തിങ്കൽ തിരിച്ചെഴുന്നള്ളിയിരിക്കുന്നു. ഈ സന്ദർശനവേളയിൽ 'ആലപ്പൊ'യിലും 'ഗാസിർത്തൊ'യിലും വിപുലമായ രീതിയിൽ സ്വീകരണം നടത്തി വിശ്വാസികൾ തങ്ങളുടെ ആഹ്ളാദം പ്രകടിപ്പിക്കുകയുണ്ടായി. തിരുമനസ്സുകൊണ്ടു മൂന്നു ദേവാലയങ്ങളുടെ 'കൂദാശകർമ്മം' അവിടെ വെച്ചു നിർവ്വഹിച്ചു. അവയിൽ രണ്ടെണ്ണം ആധുനിക ശില്പകലയുടെ മനോഹര മാതൃകകളാണു്.

അടുത്ത ലക്കം മുതൽ 'റേഡിയോ'യിൽ സന്ദേശങ്ങൾക്കു പുറമെ സുപ്രധാന സംഭവഗതികളും പ്രസിദ്ധപ്പെടുത്തുന്നതായിരിക്കും.

വനിതാപംക്തി

ROAD'S LETTERS TO MOLLY

★ "ഫലഹാരം" ★

(അടുത്ത ലക്കത്തിൽ)

# അഭിവന്ദ്യ തിരുമേനിമാരുടെ—
# —ആശംസാ കല്പനകൾ

അന്ത്യോഖ്യാ സിംഹാസന പ്രതിനിധി

### മാർ യൂലിയോസ് ബാവാ

തിരുമനസ്സുകൊണ്ടു്.

### സീയോൻസന്ദേശത്തിനു വാഴ്വ്.

കൊരട്ടി സീയോൻ സിമനാരിയിൽനിന്നും പുറപ്പെടുവാൻ തുടങ്ങുന്ന "സീയോൻ സന്ദേശം" സഭയുടെ പ്രയോജനത്തിനായി തീരട്ടെ എന്നു നാം ആശംസിക്കുന്നു.

മാസിക തുടങ്ങിയാൽ അതു തുടൎന്നുകൊണ്ടുപോകുന്നതിനുള്ള പ്രായോഗിക പ്രയാസങ്ങളെ കുറിച്ചു്, വീടു പണിയുവാൻതുടങ്ങുന്നവൻ മുന്നമെ ഇരുന്നു് അവന്റെ സാദ്ധ്യതകളെ കുറിച്ചു് കണക്കാക്കി നോക്കുന്നതുപോലെ, അതിന്റെ നടത്തിപ്പുകാർ വേണ്ടത്ര പരിചിന്തനം ചെയ്തിട്ടുണ്ടെന്നു് നാം വിചാരിക്കുന്നു.

ഈ മാസിക, സഭയുടെ നിർമ്മല വിശ്വാസത്തെ നിലനിൎത്തുന്നതിനും, യുവാക്കളെ ആത്മീക പ്രവൎത്തനങ്ങൾക്കുപ്രേരിപ്പിക്കുന്നതായുംഭവിക്കട്ടെ-ദൈവം അനുഗ്രഹിക്കട്ടെ.

കോട്ടയം മുതലായ ഇടവകകളുടെ

### മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു്.

സീയോൻ സന്ദേശം എന്ന മാസിക അടുത്ത ജൂലായ് 15-ാംനു- യോടു കൂടി ആരംഭിച്ചു കാണുന്നതിൽ നാം പ്രത്യേകം താല്പര്യപ്പെടുന്നു. കുഞ്ഞുകുട്ടി ആബാലവൃദ്ധം അതുകൊണ്ടു് ഉപയുക്തമാകണം. ടി. മാസികയ്ക്കു് ദൈവീകമായ എല്ലാ ഭാവുകങ്ങളും നാം ഹൃദയപൂർവ്വം ആശംസിയ്ക്കുന്നു.

ക്നാനായ ഇടവകയുടെ

### മാർ ക്ലീമീസ് മെത്രാപ്പോലീത്ത

തിരുമനസ്സുകൊണ്ടു്

കൊച്ചി ഭദ്രാസനം വകയായി "സീയോൻ സന്ദേശം" എന്ന പേരിൽ ഒരു മാസിക പ്രസിദ്ധപ്പെടുത്തുവാൻതുടങ്ങുന്നുഎന്നറിയുന്നതു സന്തോഷപ്രദമാണു്. പരിശുദ്ധ സഭയുടെ വിശ്വാസാചാരങ്ങളെ പഠിപ്പിക്കുന്നതിനും, ക്രിസ്തീയ പ്രമാണങ്ങളെ പ്രചരിപ്പിക്കുന്നതിനും, തന്മയത്വസമ്മുദ്ധമായ പു[...]രോഗമന ചിന്താഗതികൾ പൊതുജനസമക്ഷം സ[...]മപ്പിക്കുന്നതിനും വേദശാസ്ത്രപരമായ ഉത്തമ പ്ര[...]സിദ്ധീകരണങ്ങൾ നമുക്കു കുറവാണു്. ആ കുറവി[...]നെ പരിഹരിക്കുന്നതിനായി ഇതുപോലെയുള്ള ഒ[...]രു പ്രസിദ്ധീകരണത്തിനു് കൊച്ചി ഭദ്രാസന വൈ[...]ദികയോഗം തീരുമാനിച്ചതു അഭിനന്ദനീയമായിട്ടു[...]ണ്ടു്. സീയോൻ സന്ദേശം പരിശുദ്ധ സഭയ്ക്കു[...]ച്ചും: സഭയ്ക്കു നിറവേറേണ്ട പരിപാവനങ്ങളായ വേലകളെക്കുറിച്ചും യാക്കോബായ സമുദായത്തി[...]ന്റെ ഇന്നത്തെ ആവശ്യങ്ങളെക്കുറിച്ചും, വിശ്വാ[...]സികൾക്കു സഭയോടും ലോകത്തോടുമുള്ള ചുമതല[...]കളെക്കുറിച്ചും ശക്തിപൂർവ്വം ചൂണ്ടിക്കാണിക്കുന്ന[...]തോടൊപ്പം, സമുദായത്തിന്റെ അടിത്തട്ടിൽ നി[...]ലവിലിരിക്കുന്ന ചിന്താ വിപ്ലവം, സഭാംഗങ്ങളു[...]ടെ ജീവിതത്തിൽ അദൃശ്യമായി നിലകൊള്ളുന്ന അടിയൊഴുക്കുകൾ, ചോദ്യചിഹ്നമായി തീൎന്നി[...]രിക്കുന്ന അനേക ആധുനിക പ്രശ്നങ്ങൾ ഇവക[...]ളെ വിശകലനം ചെയ്തു കാണിച്ചുകൊടുക്കുകയും, സ[...]ഭയുടെ സാമൂഹ്യ കഴിവുകളെ ശക്തിപ്പെടുത്തുകയും[...] സേവനാപരിപാടികളിൽ കൂടി മനുഷ്യസ്നേഹ[...] പാവപ്പെട്ടവരുടെ അടുക്കലേക്കു ഒഴുകിക്കൊണ്ടിരി[...]ക്കുന്നതിനു് ആവശ്യമായ പ്രബുദ്ധത സൃഷ്ടിക്കുകയു[...] ചെയ്യുമെന്നു് ആശിക്കാം. സുറിയാനി സമുദായ[...] ആവേശത്തോടെ "സീയോനി"ലേക്കു തിരകയ[...]ണു്. ആ "സന്ദേശം" കേൾക്കാൻ സമുദായം ഒ[...]ങ്ങുകയാണു്.

പരിശുദ്ധ സഭയേയും, മഹത്തായ സുറിയാനി സമുദായത്തേയും ആവോളം സേവിക്കുവാനുള്ള പ്രവൃത്തകരുടെ സദുദ്യമത്തെ ഹൃദയംഗമമായി അഭിനന്ദിക്കുകയും മാസികക്കു സകലവിധമായ വിജയങ്ങളും ആശംസിക്കുകയും ചെയ്യുന്നു.

കണ്ടനാട്ട് ഇടവകയുടെ

## മാർ പീലക്സീനോസ് മെത്രാപ്പോലീത്താ

തിരുമനസ്സുകൊണ്ട്.

അഭിവന്ദ്യ സഹോദരനായ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ മേൽ നോട്ടത്തിൽ കൊച്ചി ഇടവക മെത്രാസന സ്ഥാനത്തു നിന്നും പ്രസിദ്ധീകരിക്കുന്ന "സീയോൻ സന്ദേശ" ത്തെ കുറിച്ച് കേട്ടതിൽ അതിയായി സന്തോഷിക്കുന്നു. നമ്മുടെ ആളുകൾ കഴിവതു് ഇതിൽ സഹകരിക്കുമെന്ന് നാം പ്രത്യാശിക്കുന്നു. ദൈവസ്നേഹത്തിന്റേയും, മനുഷ്യസമുദായ സേവനത്തിന്റേ ശ്രേഷ്ഠ സരണിയിൽക്കൂടെ 'സന്ദേശ' ധ്വനി കർത്താവിന്റെ തിരുസഭയിൽ മാറ്റൊലികൊള്ളുവാൻ സർവ്വശക്തൻ സഹായിക്കട്ടെ. 'സന്ദേശ'ത്തിനും സർവ്വവിധ മംഗളങ്ങളും ആശംസിക്കുന്നു.



അങ്കമാലി ഇടവകയുടെ

## മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ

തിരുമനസ്സുകൊണ്ട്

# ആശംസ

കൊച്ചി ഭദ്രാസനം വകയായി 'സീയോൻ സന്ദേശം' എന്ന പേരിലും നമ്മുടെ പ്രിയപ്പെട്ട പൌലൂസ് മാർ സേവേറിയോസ് ആബൂന്റെ മേൽനോട്ടത്തിലും ഈ മാസിക ആരംഭിച്ചു കാണുന്നതിൽ നാം ഹൃദയപൂർവ്വം സന്തോഷിക്കുകയും ചുമതലക്കാരെ അഭിനന്ദിക്കുകയും ചെയ്യുന്നു.

പരിശുദ്ധ സഭയുടെ പാവനമായ വിശ്വാസം പഠിപ്പിക്കുന്നതിനും പ്രചരിപ്പിക്കുന്നതിനും, ഇടവക വാർത്തകൾ പരസ്യപ്പെടുത്തുന്നതിനും മറ്റും ഈ പുതിയ പ്രസിദ്ധീകരണം പ്രയോജനകരമായി തീർന്നുകാണ്മാൻ നാം അഭിവാഞ്ഛിക്കുകയും ചെയ്യുന്നു.

മാസികക്കു് ദീർഘായുസ്സും ഇതിലെ പ്രതിപാദനകാര്യങ്ങൾക്കു് ജീവനും ലഭിക്കുമാറാകട്ടെ. നിങ്ങളുടെ ആത്മാർത്ഥമായ പരിശ്രമത്തിന് ഹൃദയംഗമമായ മംഗളം ആശംസിച്ചുകൊള്ളുന്നു.



# നിയുക്തമെത്രാന് അനുമോദനം

കൊല്ലം, നിരണം, തുമ്പമൺ എന്നീ ഭദ്രാസന ഇടവകയുടെ സഹായ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്ന കടവിൽ

**വ. ദി. ശ്രീ. പോൾ റമ്പാൻ M. A. (Columbia)**

അവർകളെ ഞങ്ങൾ ഹാർദ്ദവമായി അനുമോദിക്കുന്നു.

തികഞ്ഞ ആദ്ധ്യാത്മികത്വവും, മികച്ച വാഗ്മിയും തത്വജ്ഞാന പ്രവീണനും, പ്രശസ്ത വേദശാസ്ത്രപട്ടവും, സുറിയാനിഭാഷാപണ്ഡിതനുമായ വന്ദ്യ റമ്പാച്ചന്റെ, ഭരണം ടി ഇടവകകൾക്കും വി: സഭയ്ക്കും ശോഭനമായി തീരട്ടെ.

# സിമ്മനാരി വാർത്തകൾ

എൻജിനീയർ മി: കെ. എം. മാത്യു അവർകളുടെ പ്ലാൻ അനുസരിച്ചുള്ള സിമ്മനാരി പ്രധാന കെട്ടിടത്തിന്റെ പണി ആരംഭിച്ചിരിക്കുന്നു. സിമ്മനാരി പണിയെ സംബന്ധിച്ചു കൂടുതൽ ചിന്തിക്കുന്നതിന് അടുത്തുതന്നെ ഒരു സുഹൃൽ സമ്മേളനം കൂടുന്നതായിരിക്കും.

* * *

## വന്ദ്യ തിരുമനസ്സുകൊണ്ട്

ഇടവക സന്ദർശനാർത്ഥം കട്ടളപ്പുറം പള്ളിയിലേക്ക് എഴുന്നള്ളുകയും പള്ളിയുടെ സുഗമമായ നടത്തിപ്പിന് ഒരു ഭരണഘടന തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ രൂപീകരിക്കുകയും ചെയ്തു.



# SION SANDESAM
(Regd. P—3294/53 Dated 22—5—1953)

# ★ "സീയോൻ സന്ദേശം." ★

കൊരട്ടി സീയോൻ സിമ്മനാരിയിൽ നിന്നും

മാസംതോറും **15**-ാം തീയതി

പ്രസിദ്ധപ്പെടുത്തുന്ന

 സഭാമാസിക. 

വരിസംഖ്യ ഒരു വർഷത്തേക്കു് **Rs. 3-0-0**

(മൂന്നുറുപ്പിക മാത്രം)

(**Outside India Rs. 4/-**)

Printed at PRABHATHAM PRESS TRIPUNITTURA and published by Rev: Deacon Joseph Vendrappilly from Sion Seminary, Koratty, T. C. State, S. India.
Editor: Rev. Fr. N. K. KORATHU.